



# പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ

## 24-ാം ഓർമ്മപ്പെരുന്നാൾ

8-12-1999



## പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

*Inserted by*



**മാർ ബസേലിയോസ് ഔഗേൻ**

**പബ്ലിക് സ്കൂൾ, കോടനാട്**



# മലങ്കരസഭ

ദേവലോകം കോട്ടയം–686 038
ലക്കം: 12 പുസ്തകം 55
ഡിസംബർ 1999



PATRON SAINT



*ഡി.റ്റി.പി.*
**എം.എസ്. ഗ്രാഫിക്സ്, ദേവലോകം**

## ഉൾത്തുടിപ്പുകൾ

**എഡിറ്റോറിയൽ**
4 ദൈവപ്രസാദമുള്ളവർക്കു സമാധാനം: പുതിയ......
ഫാ. ഡോ. ജേക്കബ് കുര്യൻ
5 മഹാപുരോഹിത സന്ദേശം

**ധ്യാനപംക്തി**
6 സുവിശേഷ സന്ദേശം
ഫാ. കുര്യൻ ഡാനിയേൽ

**ബൈബിൾപഠനം**
14 തിമോഥെയോസിന്റെ 1–ാം ലേഖനം
ഫാ. ഒ.പി. വർഗ്ഗീസ്

**ബാലസഭ**
15 പുൽക്കൂട്
കുട്ടേട്ടൻ

**ലേഖനങ്ങൾ**
17 എട്ടുനോമ്പും നടതുറപ്പും തുലാഭാരവും ദൈവ...
ഫാ. ജോണി ജോർജ്ജ്
19 ദൂതസന്ദേശം
കുഞ്ഞുമോൻ, വാരിക്കാട്
26 മുന്തിരിവള്ളി നശിപ്പിയ്ക്കുന്ന കുറുക്കന്മാരെയും..
ഫാദർ ഏ.എം. വർഗീസ്, പന്തളം
29 വിസ്മരിക്കപ്പെടുന്ന ദനഹാ പെരുന്നാൾ....
ഫാ. ഡോ. കെ.എം. ജോർജ്ജ്

**അഭിമുഖം**
31 ചിരിപ്പൂക്കൾ വിതറി ഒരു വലിയ ഇടയൻ
ലജ്ജു പി. തോമസ്

**മറ മാറുമ്പോൾ – 7**
23 അടുക്കള അവുസേപ്പ്
വെള്ളിക്കോൽ

**കവിത**
13 A FAR AWAY SHORE!
ANJU MARIA PHILIPOSE
15 ആടിന്റെ കഥ
വറുഗീസ് കിഴക്കേമുറി

34 **വാർത്തകൾ**



## എഡിറ്റോറിയൽ

# ദൈവപ്രസാദമുള്ളവർക്കു സമാധാനം: പുതിയ സഹസ്രാബ്ദത്തിൽ സഭാകേസു തുടരരുതെന്നു തീരുമാനിച്ചാൽ ദൈവപ്രസാദം

### ഫാ. ഡോ. ജേക്കബ് കുര്യൻ

"എന്തു നഷ്ടം സഹിക്കേണ്ടിവന്നാലും പുതിയ സഹസ്രാബ്ദത്തിൽ സഭാകേസു തുടരാൻ പാടില്ല എന്ന് തീരുമാനിക്കുവാൻ നമുക്കു കഴിയുമോ? കഴിയും, ദൈവം നമ്മോടുകൂടെ എന്ന ദൂതന്റെ ശബ്ദം ഗൗരവതരമായിട്ടെടുക്കുമെങ്കിൽ. ദൈവം കൂടെയില്ലാതെ, നീതിയും ന്യായവും കാനോനും ചരിത്രവും പറഞ്ഞുകൊണ്ടിരിക്കാമെന്നുവച്ചാൽ, ലോകാവസാനംവരെ പറയാൻ കാണും."

ഒരു സഭാംഗം പറഞ്ഞ മേല്പറഞ്ഞ വാക്കുകൾ കേട്ടാൽ അദ്ദേഹം ഒഴികെ മറ്റാർക്കും സഭാകേസു തീർത്ത് സമാധാനം ഉണ്ടാകാൻ ആഗ്രഹമില്ലെന്നു തോന്നിപ്പോകും. ശരിയാണ് എല്ലാവർക്കും ആഗ്രഹമുണ്ട്. പക്ഷേ, ആ ആഗ്രഹത്തിനു പിന്നിൽ ആപത്കരമായ ഒരു തീരുമാനമെടുക്കാനുള്ള ചങ്കൂറ്റം ഉണ്ടോ എന്ന ചോദ്യം പ്രസക്തമാണ്. വ്യക്തിതാല്പര്യങ്ങളെയും ഗ്രൂപ്പുനിലപാടുകളെയും, സഭാസ്നേഹമെന്ന ലേബലൊട്ടിച്ച് കോടതിവിധിയെന്ന കീറ്റുശീലകൊണ്ടുപൊതിഞ്ഞ് പത്രപ്രസ്താവനകളുടെ പശുത്തൊട്ടിയിൽ കിടത്തിയാൽ, ഉണ്ണിയേശുവിന്റെ വിഗ്രഹം മാത്രമായിരിക്കും അത്. സകലജനത്തിനും മഹാസന്തോഷം ആഗ്രഹിച്ചുകൊണ്ട്, സകലത്തിനും സംതൃപ്തിയേകുന്ന ജീവനുള്ള അപ്പത്തിന്റെ ബേത്ലഹേം ലാക്കാക്കി നീങ്ങുന്ന തീർത്ഥാടകസമൂഹത്തിനുമാത്രമേ ഉണ്ണിയേശുവിനെ കാണാൻ സാധിക്കൂ. ആപത്കരമായ ഒരു അന്വേഷണയാത്രയ്ക്ക് ഇറങ്ങിപ്പുറപ്പെട്ട്, വേറേവഴിക്ക് മടങ്ങിപ്പോകുവാൻ ധൈര്യപ്പെട്ട ജ്ഞാനികൾ അവനെ കണ്ടെത്തി. ഒരുപക്ഷേ, ആപത്കരമെന്നു തോന്നുന്ന ഒരു അന്വേഷണയാത്രയല്ലേ കേസില്ലാതാകുന്ന സഭയുടെ യാത്ര? ഇതുവരെയും അധികാരസ്ഥാനങ്ങളുടെ പ്രതീകമായ ഹേറോദേസിൽ എത്തിനിന്ന ആ യാത്ര, ഇനിയും യേശുവിനെ കണ്ടുകഴിഞ്ഞ് വേറേവഴിയായി മടങ്ങിപ്പോകുന്ന യാത്രയാകേണ്ടതല്ലേ?

പൊന്നും, മൂരും, കുന്തിരിക്കവും ആർജ്ജിക്കുവാനുള്ള യാത്രയല്ല; അവയെ രാജാവും, പ്രവാചകനും, പുരോഹിതനുമായ യേശുവിനായി അർപ്പിക്കുവാൻ സന്നദ്ധമായ ഒരു യാത്രയെന്നു പറഞ്ഞാൽ അതിനൊത്തിരി അർത്ഥമുണ്ട്. രാജത്വത്തിന്റെ പ്രതീകമായ പൊന്നിൽ, ജനങ്ങൾ സമർപ്പിക്കുന്ന നേർച്ച, ദശാംശങ്ങളെ കാണുവാൻ കഴിയും. അതിനെ, ദാരിദ്ര്യത്തിനും, അനീതിക്കും, ചൂഷണത്തിനുമെതിരായിട്ടുപയോഗിക്കുമ്പോൾ ഉണ്ണിയേശു പുഞ്ചിരിക്കും; പ്രവാചകത്വത്തിന്റെ പ്രതീകമായ മൂരിൽ, അധാർമ്മികതയ്ക്കും അശുദ്ധിക്കും എതിരെ ശബ്ദമുയർത്തുന്ന പ്രവാചകത്വത്തിന്റെ സുഗന്ധം അനുഭവിക്കാൻ കഴിയും. സഭ എന്നും ഈ സുഗന്ധത്തെ വഹിക്കുമ്പോൾ, ഉണ്ണിയേശു മന്ദസ്മിതം തൂകും. പൗരോഹിത്യത്തിന്റെ പ്രതീകമായ കുന്തിരിക്കത്തിൽ, ലോകത്തിനുവേണ്ടി സ്വയം യാഗമാകുന്ന ഒരു സമൂഹത്തെ കാണുവാൻ കഴിയും. സഭ എന്നും ഈ യാഗത്തിന്റെ കഥ പാടിപ്പറയുമ്പോൾ, ഉണ്ണിയേശുവിന് അത് താരാട്ടുപാട്ടാകും. ☸



# മഹാപുരോഹിത സന്ദേശം

കർത്താവിൽ പ്രിയരേ,

ക്രിസ്തുമസ്സിന്റെ സന്തോഷത്തിലേക്ക് നാം പ്രവേശിക്കുകയാണല്ലോ. "സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാ സന്തോഷം" എന്നാണു കർത്താവിന്റെ ജനനത്തെക്കുറിച്ചു ദൈവത്തിന്റെ മാലാഖ ഇടയന്മാരോടു അറിയിക്കുന്നത്. ആ അവസരത്തിൽ സ്വർഗ്ഗീയ സൈന്യം പാടി: "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം" (ലൂക്കോ. 2:14).

എന്താണു ക്രിസ്തുമസ്സിന്റെ സാംഗത്യം? ദൈവത്തിനു മഹത്വം കൊടുപ്പാനും ഭൂമിയിൽ സമാധാനം സ്ഥാപിക്കുന്നതിനുമാണു ക്രിസ്തു ലോകത്തിലേക്കു വന്നത്. തന്റെ ഈ ലോകജീവിതത്തിൽ ദൈവത്തിന്റെ ഇഷ്ടം പൂർണ്ണമായും അനുസരിക്കുന്നതിനും നിറവേറ്റപ്പെടുവാനുമാണു ക്രിസ്തു ആഗ്രഹിച്ചത്. കർത്താവു പഠിപ്പിച്ച പ്രാർത്ഥനാ വിഷയം തന്നെ "ദൈവനാമം", "ദൈവരാജ്യം", "ദൈവയിഷ്ടം" എന്നതായിരുന്നു. നമ്മുടെ ജീവിതംവഴി ദൈവനാമം പരിശുദ്ധമാക്കപ്പെടണം, ദൈവരാജ്യം ഭൂമിയിൽ സ്ഥാപിക്കപ്പെടണം, ദൈവേഷ്ടം പൂർണ്ണമായി നിറവേറ്റപ്പെടണം എന്നാണു ക്രിസ്തു ആഗ്രഹിക്കുന്നത്. ഭൂമിയിൽ സമാധാനം ഉണ്ടാകുവാൻ അതു ആവശ്യമാണ്.

ദൈവപുത്രൻ തന്റെ മാതാവായി തെരഞ്ഞെടുത്തതു ആരെയാണ്? താഴ്മയുടെയും വിനയത്തിന്റെയും പ്രതീകമായ പരിശുദ്ധയായ ഒരു കന്യകയെ. എങ്ങനെയുള്ള കുടുംബമാണ് തനിക്കു വളരുവാൻ തെരഞ്ഞെടുത്തത്? സാധാരണക്കാരിൽ ഒരുവനായ തച്ചനായ യോസേഫിന്റെ കുടുംബം. തന്റെ ജനനം ആരെയാണു ആദ്യം അറിയിച്ചത്? മലമ്പ്രദേശത്തു ആടുമേയിച്ചിരുന്ന സാധാരണക്കാരായ ഇടയന്മാർക്ക്. താൻ ജനിച്ചതെവിടെയാണ്? ഒരു കല്ലടാവിൽ. ക്രിസ്തുവിനു ജനിക്കുവാനും വളരുവാനും ഒരു കൊട്ടാരം തെരഞ്ഞെടുത്തുകൂടായിരുന്നോ? താൻ ലോകത്തിലേക്കു വന്നതു പാപികളെ രക്ഷിപ്പാനായിരുന്നു. അദ്ധ്വാനിക്കുന്നവർക്കും ഭാരപ്പെടുന്നവർക്കും മോചനം പ്രഖ്യാപിക്കുവാനായിരുന്നു. ലോകത്തിനു രക്ഷ നേടിക്കൊടുക്കുവാനായിരുന്നു. എല്ലാവിധത്തിലും ഈ ലോകത്തിലെ സാധാരണക്കാരുമായി ഏകീഭവിക്കുവാൻ താൻ ആഗ്രഹിച്ചു.

അതാണു നമ്മുടേയും ലക്ഷ്യം. സ്നേഹത്തിന്റെയും ക്ഷമയുടെയും അനുസരണത്തിന്റെയും താഴ്മയുടെയും സൗമ്യതയുടെയും കരുണയുടെയും മനസ്സലിവിന്റെയും പ്രതീകമായി താൻ സഞ്ചരിച്ചു ലോകത്തിനുവേണ്ടി ജീവിച്ചു. ആ മാതൃകയെ പിൻചെല്ലുവാനാണ് ഈ ക്രിസ്തുമസ്സിൽ നാമും ശ്രമിക്കേണ്ടത്. നമ്മുടെ ജീവിതവും പ്രവർത്തനങ്ങളും ദൈവനാമ മഹത്വത്തിനായിരിക്കണം.

കർത്താവിന്റെ ജനനത്തിങ്കൽ ആകാശത്തു കണ്ട നക്ഷത്രം പൂർവ്വദേശത്തുള്ള വിദ്വാന്മാരെ ക്രിസ്തുവിന്റെ ജനനസ്ഥലത്തേക്കു നയിക്കുന്നതിനുള്ളതായിരുന്നു. അതുപോലെ മറ്റുള്ളവരെ ക്രിസ്തുവിങ്കലേക്കു നയിച്ചുകൊണ്ടിരിക്കുന്ന വിളക്കുകളായിരിക്കണം നാം.

ഈ ക്രിസ്തുമസ് സന്തോഷവും സമാധാനവും എല്ലാവിധ നന്മകളും പ്രദാനം ചെയ്യട്ടെ, ഇതു ഒരു പുതുയുഗത്തിന്റെ ആരംഭമാകട്ടെ. ഉന്മേഷവും ഓജസ്സും പ്രാപിച്ചവരായി നവ്യമായ ശക്തിയോടെ ക്രിസ്തുവിന്റെ പാതയെ നമുക്കു പിന്തുടരാം.

ദൂതന്മാരോടൊത്തു നമുക്കും പാടാം:

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം
ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം"

സർവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹങ്ങളും കൃപകളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

1999 ഡിസംബർ 1-ാം തീയതി കാതോലിക്കേറ്റ് അരമനയിൽനിന്ന്

ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

# സുവിശേഷസന്ദേശം

ഫാ. കുര്യൻ ഡാനിയേൽ



**ഡിസംബർ 19. നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിനുമുമ്പുള്ള ഞായറാഴ്ച.**
**വേദഭാഗം:**
**വി. ലൂക്കോസ്. 3:23-38**

പരിശുദ്ധ ത്രിത്വത്തിലൊരുവനായി കാലാതീതനായി സ്ഥിതിചെയ്യുന്നവനെങ്കിലും ചരിത്രത്തിൽ വ്യാപരിച്ചവനും ചരിത്രപുരുഷനുമായ ക്രിസ്തുവിന്റെ വംശാവലിയാണ് ഇന്നത്തെ വേദഭാഗം. തിരുവചനത്തിൽ പുതിയ നിയമഭാഗത്ത് വി. മത്തായി എഴുതിയ സുവിശേഷം 1:1-17, വി. ലൂക്കോസ് എഴുതിയ സുവിശേഷം 3:23-38 എന്നിവിടങ്ങളിൽ മാത്രമാണ് യേശുക്രിസ്തുവിന്റെ വംശാവലി വായിക്കാനാവുക. ഈ വേദഭാഗങ്ങൾതന്നെ വംശാവലിയുടെ അവതരണത്തിൽ അവയുടെ ഘടനയിൽ വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നും ഓർക്കേണ്ടതാണ്. പൂർവ്വപിതാവായ അബ്രഹാമിലും ദൈവം വിളിച്ചാക്കിയ ദാവീദിലും യേശുവിന്റെ പാരമ്പര്യം സ്ഥാപിക്കാനാണ് വി. മത്തായിശ്ലീഹായുടെ ശ്രമം. യഹൂദന്മാരെ ലാക്കാക്കി സുവിശേഷം രചിച്ച മത്തായി യഹൂദന്മാരുടെ രക്ഷകനായിട്ടാണ് പ്രധാനമായും യേശുവിനെ അവതരിപ്പിക്കുന്നത്. അബ്രഹാമിൽ തുടങ്ങി യേശുവിലെത്തിനിൽക്കുന്ന വാഗ്ദത്തസന്തതിയെപ്പറ്റിയുള്ള പ്രതിപാദനം കാണാവുന്നതാണ്. 14 തലമുറകൾ വീതംവരുന്ന 3 വിഭാഗമായി യേശുവിന്റെ വംശാവലി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. വി. മത്തായി 1:17 "ഇങ്ങനെ തലമുറകൾ ആകെ അബ്രഹാം മുതൽ ദാവീദുവരെ പതിനാലും ദാവീദുമുതൽ ബാബേൽ പ്രവാസത്തോളം പതിനാലും ബാബേൽ പ്രവാസം മുതൽ ക്രിസ്തുവിനോളം പതിന്നാലുമാകുന്നു." യേശുവിന്റെ ഭൗതികപിതൃത്വം ജോസഫിൽ ആരോപിക്കപ്പെടാതെയിരിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരിക്കുന്ന മത്തായിശ്ലീഹാ എബ്രായ ആചാരത്തിനു വിരുദ്ധമായി താമാർ, രാഹാബ്, രൂത്ത്, ബത്ശബാ, മറിയാം എന്നിങ്ങനെ 5 സ്ത്രീകളെയും കൂടി ക്രിസ്തുവിന്റെ വംശാവലിയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. 42 തലമുറകളെ പ്രതിനിധീകരിച്ച് 42 പേരുകളുടെ പരാമർശം കാണാം. എന്നാൽ വി. ലൂക്കോസിന്റെ വിവരണമാവട്ടെ യേശുവിൽനിന്ന് ആദമിലേക്കാണ്. അല്ലാതെ ദാവീദിലോ അബ്രഹാമിലോ അവസാനിക്കുന്നില്ല. ലൂക്കോസ് 3:23 "യേശുവിന് താൻ പ്രവൃത്തിയാരംഭിക്കുമ്പോൾ ഏകദേശം മുപ്പത് വയസ്സായിരുന്നു. അവൻ ജോസഫിന്റെ മകൻ എന്നു ജനം വിചാരിച്ചു" ഇങ്ങനെയാണ് ലൂക്കോസ് വംശാവലി ആരംഭിക്കുന്നത്. അവസാനിപ്പിക്കുന്നതാവട്ടെ 3:38 "ആദാം ദൈവത്തിന്റെ മകൻ" എന്നു പ്രസ്താവിച്ചുകൊണ്ടാണ്. അതായത് ത്രിത്വത്തിലൊരുവനായ പുത്രനാം ദൈവത്തിൽനിന്ന് ആരംഭിച്ച് പിതാവാം ദൈവത്തിങ്കലേക്ക് എത്തിച്ചേരുന്ന പരിവൃത്തി. യഹൂദരല്ലാത്തവരെ മുഖ്യമായും മനസ്സിൽ കണ്ടുകൊണ്ട് സുവിശേഷം രചിച്ച ലൂക്കോസ് ലോകവംശത്തെയാണ് യേശുവിന്റെ വംശാവലിയിൽ ആവാഹിച്ചിട്ടുള്ളത്. സർവ്വർക്കും പിതാവായിരിക്കുന്ന ഏകദൈവത്തെയാണ് ലൂക്കോസ് വരച്ചുകാട്ടുന്നത്. 77 തലമുറകളെ പ്രതിനിധീകരിച്ച് 56 പേരുകൾ.

വംശാവലിയുടെ രണ്ട് വിവരണങ്ങളും താരതമ്യപ്പെടുത്തി ഒട്ടധികം പഠനങ്ങൾ നടത്തിയിട്ടുണ്ട്. സുവിശേഷകന്മാരുടെ ജീവിതപശ്ചാത്തലവും വിളിയുടെ പ്രത്യേകതയും അനുസരിച്ച് മനോഭാവത്തിൽ വന്ന വ്യത്യാസങ്ങൾ വംശാവലിയുടെ വിവരണത്തിൽ വ്യക്തമാണ്. രാജ്യത്തിന്റെ അവകാശിയായി ദാവീദിന്റെ പുത്രനായിട്ട് യേശുവിനെ ചിത്രീകരിക്കാൻ വി. മത്തായി രാജാക്കന്മാരുടെ വംശാവലിയെഴുതി യേശുവിന്റെ നാമം അതിലുൾക്കൊള്ളിച്ചു. എന്നാൽ യേശു മനുഷ്യപുത്രൻ എന്ന ചിന്തയ്ക്കാണ് ലൂക്കോസ് പ്രാധാന്യം കൊടുത്തത്. ജോസഫിന്റെ പൂർവ്വപിതാക്കന്മാരുടെ പേരുകൾ എഴുതി. അതിൽ യേശുവിന്റെ പേരും അടങ്ങിയിരിക്കുന്നുവെന്ന് ലൂക്കോസ് സമർത്ഥിക്കുന്നു. വംശാവലിയുടെ ഘടനയ്ക്കും ഉള്ളടക്കത്തിനുമുപരിയായി പ്രസ്താവ്യമായ മൂന്നു വസ്തുതകൾക്ക് യേശുവിന്റെ വംശാവലി സാക്ഷ്യം നല്കുന്നു.

1. യേശുവിന്റെ ചരിത്രബന്ധിയായ വ്യക്തിത്വം (HistoricPersonality of Jesus Christ): ചരിത്രപരമായ പൈതൃകം കാണിക്കുവാൻ വംശാവലി എഴുതിസൂക്ഷിക്കുന്ന രീതി യഹൂദന്മാർക്കുണ്ടായിരുന്നു; പ്രത്യേകിച്ചും പൗരോഹിത്യകുടുംബങ്ങൾക്ക്. ഒട്ടധികം വംശാവലി വിവരണങ്ങൾ ദിനവൃത്താന്തപുസ്തകങ്ങളിൽ കാണാവുന്നതാണ്. തങ്ങളുടെ വംശാവലി രേഖ അന്വേഷിച്ചുകണ്ടുകിട്ടാതിരുന്ന ചില പുരോഹിതന്മാരെപ്പറ്റിയും തന്മൂലം അവർക്ക് സ്ഥാനനഷ്ടം സംഭവിക്കുന്നതിനെപ്പറ്റിയും എസ്രായുടെ പുസ്തകത്തിൽ നാം വായിക്കുന്നു.

എബ്രാ. 2:62. "ഇവർ തങ്ങളുടെ വംശാവലി രേഖ അന്വേഷിച്ചു അതു കണ്ടുകിട്ടിയില്ലതാനും. അതുകൊണ്ട് അവരെ അശുദ്ധരെന്ന് എണ്ണി പൗരോഹിത്യത്തിൽനിന്നു നീക്കിക്കളഞ്ഞു." ഇതേസംഭവം നെഹമ്യാവ് 7:63-65 വരെയുള്ള ഭാഗത്തു രേഖപ്പെടുത്തിയിരിക്കുന്നു. താൻ ജഢാവതാരം ചെയ്ത ദൈവമെങ്കിലും പൂർണ്ണമനുഷ്യനുമായിരുന്നുവെന്ന സാക്ഷ്യത്തിന് യേശുവിന്റെ വംശാവലി ഉതകുന്നു.

2. യേശുവിന്റെ ചരിത്രാതീതമായ നിലനില്പ് (Beyond Historic Existence of Jesus Christ): "കാലങ്ങൾക്കുമുമ്പ് തനിക്കു ശരീരപ്രകാരം മാതാവില്ലാതിരിക്കെ മഹത്വമുള്ള പിതാവിൽനിന്നു ജനിക്കുകയും കാലപൂർണ്ണതയിൽ തനിക്കു ശരീരപ്രകാരം പിതാവില്ലാതിരിക്കെ കന്യകയിൽനിന്നുദയം ചെയ്കയും ചെയ്തവനെ"ന്നാണ് പിതാക്കന്മാർ യേശുവിനെ സാക്ഷിച്ചത്. ഈ സാക്ഷ്യം വംശാവലിയിൽ പ്രകടമാണ്. തലമുറകൾക്കും വംശങ്ങൾക്കും പിതാവായ ആദാമിനെപ്പറ്റി പറഞ്ഞിരിക്കുന്നത് ആദാം ദൈവത്തിന്റെ മകനെന്നാണ്. യേശുവിനെ ആദമിന്റെ വംശപരമ്പരയിൽ വർണ്ണിക്കുന്നു. എന്നാൽ ആദമിനും മുന്നമെ ജീവിച്ചിരുന്നവനായി യേശുവിനെ അവതരിപ്പി

ക്കുന്നു. താൻ സ്വയം പരിമിതികൾക്ക് വിധേയനായപ്പോഴും പരിമിതനായ ദൈവംതന്നെയായിരുന്നു. ഭൗമീക കന്യക അതിശയത്തോടെ തന്നെ പ്രസവിച്ചപ്പോഴും താൻ സ്വയംഭൂവായിരുന്നു. ഇത് ബുദ്ധിമണ്ഡലത്തിനപ്പുറമായ ഒരു ദൈവീക രഹസ്യമായും ചിന്തിക്കാവുന്നതാണ്.

3. ദൈവത്തിന്റെ സാർവ്വലൗകിക രക്ഷാപദ്ധതി: യോഹന്നാൻ. 3:16 "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നല്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." വിഭാഗീയതകളും അതിരുകളുമില്ലാത്ത ദൈവസ്നേഹമാണ് ഈ ഭാഗത്ത് കാണാവുന്നത്. യേശുവിന്റെ വംശാവലിയിലെ വൈവിധ്യതയും വൈരുദ്ധ്യങ്ങളും ഈ വസ്തുത വിളിച്ചോതുന്നതാണ്. യേശു സർവ്വലോകത്തിനും രക്ഷകനാണ്. അവിടുത്തെ ദിവ്യദൃഷ്ടിയിൽ വർഗ്ഗ-വർണ്ണ വ്യത്യാസങ്ങളില്ല. അനുതാപം മാത്രമാണ് താൻ ആവശ്യപ്പെടുന്നത്. യേശുവിന്റെ വംശാവലിയിൽ പിതാവാം ദൈവത്തിന്റെ മക്കളായി സകല മനുഷ്യവർഗ്ഗത്തെയും ഗണിക്കുന്നു. ഭൂമിയിലെ സർവ്വകുടുംബങ്ങൾക്കും വംശങ്ങൾക്കും തലമുറകൾക്കും ഏകകാരണമായി ദൈവത്തെ കാണുന്നു. യേശു ഒരേസമയം ആദമിന്റെ മകനും (Son of Man) ദൈവപുത്രനുമാണ് (Son of God).

പഴയ-പുതിയ നിയമങ്ങളുടെ നിഴൽ-പൊരുൾ ബന്ധങ്ങളുടെ മാനുഷിക ഭാവാവിഷ്കരണങ്ങൾ ആദാം, അബ്രഹാം, ദാവീദ് എന്നിവരിലൂടെ യേശുവുമായി ബന്ധപ്പെട്ട് വംശാവലി വരച്ചുകാട്ടുന്നു. സകലത്തിന്റെയും പൂർത്തീകരണവും പൂർത്തീകാരകനുമായ മശിഹായുടെ ജഢാവതാരസത്യത്തെ സാക്ഷിക്കുന്ന വംശാവലി ചരിത്രം നമ്മുടെ ഭൗമജീവിതത്തിൽ സംവേദിപ്പിക്കേണ്ട നിസ്തുല സത്യങ്ങളെ മനസ്സിലാക്കി നമുക്ക് ജീവിക്കാം.

**ഡിസംബർ 25 യൽദൊ. കർത്താവിന്റെ ജനനപ്പെരുന്നാൾ.**
**വി.വേദഭാഗം:**
**വി. മത്തായി. 2:1-12.**

നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളാണിന്ന്. കാലാതീതനായ ദൈവം കാലത്തികവിൽ കന്യകയിൽ ജാതനായി കാലിത്തൊഴുത്തിൽ കീറ്റുശീലയിൽവയ്ക്കപ്പെട്ടതിന്റെ ധന്യമായ സ്മരണ. സഭാവത്സരത്തിൽ ജനനപ്പെരുന്നാൾ നാം കൊണ്ടാടുന്നത് രക്ഷകനായ കർത്താവിന്റേതു മാത്രമാണ്. തന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനം സ്മരിക്കുന്ന ഒരു ഞായറാഴ്ച സഭാകലണ്ടറിലുണ്ടെങ്കിലും അത് ഒരു പെരുന്നാളാഘോഷമല്ല. പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പുണ്യവാന്മാരുടെയും സഹദേന്മാരുടെയും പെരുന്നാൾ അവരുടെ സാക്ഷിമരണത്തിന്റെ ധന്യസ്മരണയാണ്. എന്നാൽ കർത്തൃസംഭവത്തിൽ (Christ event) അവാച്യമായ ചിന്തകൾ നമ്മിലുണർത്തുന്ന രണ്ട് അനുഭവങ്ങളാണ് ദൈവത്തിന്റെ രക്ഷാപദ്ധതിയെന്ന മഹൽകൂദാശ; യേശുവിന്റെ തിരുജനനവും കൂദാശകളുടെ കൂദാശയർപ്പിക്കപ്പെടുന്ന പെരുന്നാളുകളുടെ പെരുന്നാൾദിനം; പുനരുത്ഥാനത്തിന്റെ ഞായറാഴ്ചയും.

◆
**സഭാവത്സരത്തിൽ ജനനപ്പെരുന്നാൾ നാം കൊണ്ടാടുന്നത് രക്ഷകനായ കർത്താവിന്റേതു മാത്രമാണ്. തന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനം സ്മരിക്കുന്ന ഒരു ഞായറാഴ്ച സഭാകലണ്ടറിലുണ്ടെങ്കിലും അത് ഒരു പെരുന്നാളാഘോഷമല്ല. പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പുണ്യവാന്മാരുടെയും സഹദേന്മാരുടെയും പെരുന്നാൾ അവരുടെ സാക്ഷിമരണത്തിന്റെ ധന്യ സ്മരണയാണ്**
◆

ഇന്നത്തെ വേദഭാഗത്ത് മുഖ്യമായും വിദ്വാന്മാരുടെ വരവും അവരുടെ മടങ്ങിപ്പോക്കുമാണ് ചിന്താവിഷയം. കിഴക്ക് നക്ഷത്രംകണ്ട് എത്തിച്ചേർന്ന വിദ്വാന്മാർ യരുശലേമിലെത്തി "യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ?" എന്ന ചോദ്യമുയർത്തുന്നു. ഈ ചോദ്യത്തോട് പ്രതികരിക്കുന്ന ഹെരോദാ രാജാവിനെയും ജനത്തിന്റെ മഹാപുരോഹിതന്മാരെയും ശാസ്ത്രിമാരെയും കാണുന്നു. "ഹെരോദാ രാജാവ് അതുകേട്ടിട്ട് അവനും യരുശലേം ഒക്കെയും ഭ്രമിച്ചു" മത്തായി 2:3 മഹാപുരോഹിതന്മാരും ശാസ്ത്രിമാരുമാകട്ടെ ന്യായപ്രമാണപുസ്തകം വിടുർത്തി യഹൂദ്യദേശത്തിലെ ബേത്‌ലഹേം ക്രിസ്തുവിന്റെ ജനനമെന്ന് വെളിപ്പെടുത്തി. നക്ഷത്രത്തിന് അനുഗതരായി യാത്രചെയ്ത വിദ്വാന്മാർ യേശു ആയിരുന്നിടം കാണുകയും അവിടെ അവരുടെ നിക്ഷേപപാത്രങ്ങളെ തുറക്കുകയുംചെയ്തു. ശിശുവിനെ അമ്മയായ മറിയയോടുകൂടി കണ്ടു. വീണ് അവനെ നമസ്ക്കരിച്ചു. പൊന്നും കുന്തിരിക്കവും മൂരും കാഴ്ചവച്ചു. തന്റെ അടുക്കൽ മടങ്ങിച്ചെല്ലണമെന്നുള്ള രാജകല്പന അവർക്കു ലഭിച്ച ദൈവിക ദർശനത്തിങ്കൽ നിഷ്പ്രഭമാക്കി അവർ സ്വദേശത്തേക്കു മറുവഴിയായി മടങ്ങിപ്പോകുന്നു.

നാടകീയമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്ന ഈ സംഭവം ക്രിസ്മസ് നാളുകളിൽ സ്റ്റേജ് നാടകമായി അവതരിപ്പിക്കാറുമുണ്ട്. എന്നാൽ ഈ സംഭവത്തിൽ ഉൾക്കൊണ്ടിരിക്കുന്ന മഹത്തായ സന്ദേശമെന്താണ്? യേശുവിന്റെ തിരുജനനം നേരിട്ടോ അല്ലാതെയോ അറിയുവാൻ അവസരമുണ്ടായ ചില വിഭാഗക്കാരെ തിരുവചനത്തിൽ നമുക്ക് ദർശിക്കാം. അനുഗ്രഹിക്കപ്പെട്ട ദമ്പതികൾ ജോസഫും മറിയാമും, സെഖര്യാവും ഏലീശബത്തും, വിദ്യാവിഹീനരും ദരിദ്രരുമായിരുന്ന ആട്ടിടയന്മാർ, കിഴക്കുനിന്നെത്തിയ വിജ്ഞാനികളായ വിദ്വാൻമാർ, പ്രമാണാധിഷ്ടിതരായിരുന്ന ശാസ്ത്രിമാർ മഹാപുരോഹിതന്മാർ, ഹെരോദാരാജാവ് എന്നിവർ അവരിലുൾപ്പെടും. എന്നാൽ ഈ അറിവ് അവരിലുളവാക്കിയ ചേതോവികാരങ്ങളും അവരുടെ അനന്തരനടപടികളുമാണ് പ്രധാനം. പ്രവാചകനാൽ പറയപ്പെട്ടിട്ടുള്ളപ്രകാരം യിസ്രായേലിനെ മേയ്പാനുള്ള തലവനെ ദർശിക്കാൻ ഇവരിൽ രണ്ടു വിഭാഗക്കാർക്ക് സാധിക്കാതെ പോകുന്നു. അഥവാ അവർ അതിനു മനസ്സുവയ്ക്കുന്നില്ല. ആട്ടിടയന്മാർക്കും വിദ്വാന്മാർക്കും സാധിച്ചത് കപടതകൊണ്ടു മൂടപ്പെട്ടിരുന്ന ശാസ്ത്രിമാർക്കും പുരോഹിതന്മാർക്കും സാധിക്കുന്നില്ല. അവർ പ്രമാണഗ്രന്ഥംനോക്കി യേശുവിന്റെ ജനനം സ്ഥിരീകരിക്കുന്നതല്ലാതെ ആ മഹൽസത്യത്തിനു വിധേയപ്പെടുവാൻ ഒരുമ്പെടുന്നില്ല. ദുഷ്ടനായ ഹേരോദാവിന്റെ കാര്യമാണ് ഇതിലും കഷ്ടം.

അവൻ ദുഷ്ടപദ്ധതി മനസ്സിൽ ചിന്തിച്ചുകൊണ്ട് വിദ്വാന്മാരുടെ തിരിച്ചുവരവിന് ആഗ്രഹിച്ചു. അത് സാധ്യമായില്ലയെന്നു കണ്ടാറെ ആയിരക്കണക്കിനു പിഞ്ചുകുഞ്ഞുങ്ങളെ കൊലചെയ്യാൻ കല്പനയിടുന്ന നിഷ്ഠൂരനായ കുലപാതകിയായി മാറുകയാണ്.

പുതിയ സഹസ്രാബ്ദത്തിലേക്കു നമ്മെ ആനയിക്കുന്ന ജനനപ്പെരുന്നാളാണിത്. തിരുജനനമെന്ന മധുരസംഭവം ആട്ടിടയരെയും വിദ്വാന്മാരെയുമെന്നപോലെ നമ്മെ ബേത്‌ലഹേമിലേക്കു നയിക്കുമോ?

ലൂക്കോസ് 2:16–ൽ ആട്ടിടയന്മാരെപ്പറ്റി വായിക്കുന്നു "അവർ ബദ്ധപ്പെട്ടുചെന്നു. മറിയയെയും യോസേഫിനെയും പശുത്തൊട്ടിയിൽ കിടക്കുന്ന ശിശുവിനെയും കണ്ടു." മത്തായി 2:11–ൽ വിദ്വാന്മാരെപ്പറ്റി നാം വായിക്കുന്നു "അവർ ആ വീട്ടിൽചെന്നു ശിശുവിനെ അമ്മയായ മറിയയോടുകൂടെ കണ്ടു, വീണു അവനെ നമസ്ക്കരിച്ചു. നിക്ഷേപപാത്രങ്ങളെ തുറന്നു അവനു പൊന്നും കുന്തിരിക്കവും മൂരും കാഴ്ചവച്ചു." വീണ്ടും തിരുജനനത്തിന് മുന്നോടിയായി ഗർഭിണിയായ മറിയമിനെയുംകൊണ്ട് ബേത്‌ലഹേമിലേക്കു യാത്രയായ യോസേഫിനെക്കുറിച്ച് നാം വായിക്കുന്നു. മത്തായി. 1:24 "യോസേഫ് ഉറക്കം ഉണർന്നു കർത്താവിന്റെ ദൂതൻ കല്പിച്ചതുപോലെ ചെയ്തു, ഭാര്യയെ ചേർത്തുകൊണ്ടു" പുതിയ സഹസ്രാബ്ദത്തിലേക്ക് ഒരു ഉറക്കത്തിൽനിന്നുള്ള ഉണർവ് നമുക്ക് ലഭിക്കുമോ? ആട്ടിടയർ കണക്കെ ബദ്ധപ്പാടിനുള്ള മനസ്സ് നമുക്കുണ്ടാവുമോ? നിക്ഷേപപാത്രങ്ങളെ കർത്താവിന്റെ സന്നിധിയിൽ തുറക്കുവാൻ നാം ആഗ്രഹിക്കുമോ? ഇതിന് ബുദ്ധിയേക്കാൾ ഭക്തിയാണ് ആവശ്യം. ഭക്തിയുടെ പ്രേരകഘടകമാവട്ടെ നിഷ്കളങ്കതയും. വിദ്വാന്മാർക്ക് യേശുവിനെ കാണാൻ ഏറെ യാത്ര ചെയ്യേണ്ടിവന്നു. വളരെ അന്വേഷിക്കേണ്ടി വന്നു. എന്നാൽ, ആട്ടിടയന്മാർക്ക് അവർ ആയിരുന്ന സ്ഥലത്ത് യേശുവിന്റെ ജനനം അറിയിക്കപ്പെട്ടു. ഈ വ്യത്യാസം ബുദ്ധിയും ഭക്തിയും തമ്മിലുണ്ട്. കാലോചിതമായ ദൈവദർശനങ്ങളെ അവഗണിക്കാതെ സാക്ഷ്യപാതയിൽ മുന്നേറുവാൻ ഈ ജനനപ്പെരുന്നാൾ നമുക്കേവർക്കും സംഗതിവരുത്താൻ പ്രാർത്ഥിക്കാം.

**ഡിസംബർ 26. ജനനപ്പെരുന്നാളിനുശേഷം ഒന്നാം ഞായർ (ദൈവമാതാവിന്റെ പുകഴ്ചപ്പെരുന്നാൾ)**
**വേദഭാഗം:**
**വി. മത്തായി. 2:9–15/19–23,**
**വി. ലൂക്കോസ്. 8:16–21.**

ജനനപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാകുന്ന ഇന്ന് ഈ സഹസ്രാബ്ദത്തിന്റെ അവസാന നൂറ്റാണ്ടിലെ അവസാന ഞായറാഴ്ചയാണ്. സഭാവത്സരത്തിൽ മറ്റൊരു പ്രത്യേകതയും കൂടി ഇന്നത്തെ ദിവസത്തിനുണ്ട്. ഇന്ന് ദൈവമാതാവിന്റെ പുകഴ്ചപ്പെരുന്നാളാണ്. വിത്തുകൾക്കുവേണ്ടി ദൈവമാതാവിന്റെ പെരുന്നാളെന്നും ഇത് അറിയപ്പെടുന്നു. പ. ദൈവമാതാവിന്റെ നാമത്തിൽ മറ്റു രണ്ട് പ്രധാന പെരുന്നാളുകൾ കൂടി സഭാവർഷത്തിലുണ്ട്. അവ ആഗസ്റ്റ് 15 വാങ്ങിപ്പുപെരുന്നാളും മാർച്ച് 25 വചനിപ്പു പെരുന്നാളുമാണ്.

കിഴക്കുനിന്നുവന്ന വിദ്വാന്മാരുടെ സന്ദർശനാനന്തരം ജോസഫിനുണ്ടാകുന്ന ദർശനങ്ങളും അവയുടെ വെളിച്ചത്തിൽ ശിശുവായ യേശുവിനെയുംകൂട്ടി തിരുകുടുംബം ഈജിപ്തിലേക്ക് പലായനം ചെയ്യുന്നതും പിന്നീട് മടങ്ങിവരുന്നതുമായ രംഗങ്ങളാണ് ഇന്നത്തെ വേദഭാഗത്ത് കാണാവുന്നത്.

വി. മത്തായിയുടെ സുവിശേഷം 2–ാം അദ്ധ്യായത്തിൽ നാല് ദൈവീകദർശനങ്ങളെക്കുറിച്ച് പരാമർശിക്കുന്നു. ഇതിൽ ഒന്ന് വിദ്വാന്മാർക്കും മറ്റ് മൂന്ന് ദർശനങ്ങൾ ജോസഫിനുണ്ടായിട്ടുള്ളതാണ്. ഈ അദ്ധ്യായത്തിൽ മറ്റൊരു പ്രത്യേകതയെന്തെന്നാൽ, യേശുവിനെ സംബന്ധിച്ചുള്ള മൂന്ന് പ്രവചനനിവർത്തികളെക്കുറിച്ച് ഇതിൽ പരാമർശമുണ്ട്. തന്റെ ചുരുങ്ങിയ കാലഘട്ടത്തെ പരസ്യശുശ്രൂഷയ്ക്കുമുമ്പ് സുദീർഘങ്ങളായ വർഷങ്ങൾ യേശു നസ്രത്തിൽ കഴിച്ചു കൂട്ടിയതിനെ സംബന്ധിച്ചുള്ള സൂചനയും ഈ അദ്ധ്യായത്തിൽനിന്നു തന്നെയാണ് ലഭിക്കുക.

അതിനിഷ്ഠൂരനായ ഭരണകർത്താവായിരുന്ന ഹേരോദാവിന്റെ കൊലപാതകതൃഷ്ണയാണ് മിശ്രയീമിലേക്ക് ഓടിപ്പോകുവാൻ തക്കവണ്ണം ദർശനമുണ്ടാകുവാൻ കാരണം. യേശുവിന്റെ ജനനവർത്തമാനമറിഞ്ഞ് സംഭ്രമംപൂണ്ട ഹേരോദാവ്, വിദ്വാന്മാർ തന്റെയടുക്കൽ മടങ്ങിവന്നില്ലയെന്നു കണ്ട് കൂടുതൽ കുപിതനായി യേശുവിനെ കൊല്ലേണ്ടതിന് ആഗ്രഹിച്ചു. യോസേഫിന് ദൂതൻ മുഖാന്തിരം സ്വപ്നത്തിൽ ലഭിക്കുന്ന അരുളപ്പാട് ശിശുവിനെയും അമ്മയെയും കൂട്ടി മിശ്രയീമിലേക്ക് ഓടിപ്പോകുവാനും ഇനിയൊരു ദർശനമുണ്ടാകുന്നതുവരെ അവിടെ പാർക്കുവാനുമാണ്. മിശ്രയീം അഥവാ ഈജിപ്ത് യഹൂദ കോളനികൾ ധാരാളമുള്ള സ്ഥലമായിരുന്നു. കാരണം യഹൂദർക്ക് ഏതെങ്കിലും വിധത്തിലുള്ള പീഢയോ വിനാശമോ സംഭവിച്ചിരുന്ന സമയത്ത് അഭയംതേടിയിരുന്നത് ഈജിപ്തിലാണ്. ഈജിപ്തിനെപ്പറ്റി നാം ഓർത്തിരിക്കേണ്ട മറ്റൊരു കാര്യം ജാതീയ ആരാധനയ്ക്ക് പേരുകേട്ട സ്ഥലവും മന്ത്രവിദ്യയുടെയും ആഭിചാരത്തിന്റെയും സ്ഥലവുമായിരുന്നുവെന്നതാണ്. ഇക്കാരണത്താലാണ് മൂന്നാം നൂറ്റാണ്ടിൽ ക്രൈസ്തവ മതത്തിനെതിരെ ആഞ്ഞടിച്ച വിജാതീയ തത്വജ്ഞാനി സെൽസസ് യേശുവിനെപ്പറ്റി പിൽക്കാലത്ത് ദൈവമെന്ന നിലയിൽ യേശു പ്രവർത്തിച്ച അത്ഭുതങ്ങൾക്ക് കാരണം ഈജിപ്തിലെ വാസത്തിൽ താൻ അഭ്യസിച്ച മന്ത്രവിദ്യകളായിരുന്നുവെന്ന് ആരോപിച്ചത്. എന്നാൽ മിശ്രയീമിലേക്കുള്ള തിരുകുടുംബ പലായനത്തെ വേദചിന്തകന്മാർ നോക്കിക്കാണുന്നത് മറ്റൊരു മാനത്തിലാണ്. ദൈവത്തിന് തന്റെ കർത്തവ്യനിർവ്വഹണത്തിന് ഏതു സാഹചര്യങ്ങളെയും ഉപയുക്തമാക്കാൻ കഴിയും. ദുഷ്ടതയും തിന്മയും പ്രബലപ്പെടുമ്പോൾ, സത്യവും ധർമ്മവും ഹനിക്കപ്പെടുന്ന സാഹചര്യങ്ങളിൽ ദൈവം ഇടപെടും. എന്നാൽ ദൈവത്തിന്റെ മനസ്സറിഞ്ഞ് പ്രവൃത്തിക്കുവാനുള്ള വിധേയത്വവും മനുഷ്യന് ആവശ്യമാണ്. "അവൻ എഴുന്നേറ്റ് ശിശുവിനെയും അമ്മയെയും കൂട്ടി രാത്രിയിൽതന്നെ പുറപ്പെട്ടു"വെന്നാണ് യോസേഫിനെക്കുറിച്ചു പറയുന്നത്. മിശ്രയീമിലേക്കുള്ള ഓടിപ്പോക്ക് പ്രവചനനിവൃത്തിയായും കാണുന്നുണ്ട്. ഹോശയ 11:1 "മിശ്രയീമിൽനിന്നു ഞാൻ എന്റെ മകനെ വിളിച്ചു." ഇത് യേശുവിനെപ്പറ്റിയുള്ള പ്രവചനമായും യിസ്രയേൽ ജനതയെക്കുറിച്ചുള്ള പ്രവചനമായും ചിന്തിക്കപ്പെടുന്നുണ്ട്. പുറപ്പാട് 4:22, 23 വാക്യങ്ങളിൽ നാം കാണുന്നത് യഹോവ മോശയോട് പറയുന്നു: "നീ ഫറവോനോട് യഹോവ ഇപ്രകാരം അരുൾ ചെയ്യുന്നു യിസ്രയേൽ എന്റെ പുത്രൻ, എന്റെ ആദ്യജാതൻ തന്നെ. എനിക്കു ശുശ്രൂഷ ചെയ്‌വാൻ എന്റെ പുത്രനെ വിട്ട

യയ്ക്കണമെന്നു ഞാൻ നിന്നോടു കല്പിക്കുന്നു. അവനെ വിട്ടയപ്പാൻ സമ്മതിക്കുന്നില്ലെങ്കിൽ ഞാൻ നിന്റെ പുത്രനെ, നിന്റെ ആദ്യജാതനെത്തന്നെ കൊന്നുകളയും എന്നു പറക."

ദൈവത്തിന്റെ ദിവ്യദർശനങ്ങൾക്കു വിധേയപ്പെട്ട് നയിക്കപ്പെടുന്ന ജീവിതം എത്രയോ കമനീയമാണ്. നസ്രത്തിൽ തന്റെ ദീർകാലവാസം ചുരുങ്ങിയ കാലഘട്ടത്തിലെ തന്റെ പരസ്യശുശ്രൂഷയ്ക്ക് വേണ്ടത്ര ഒരുക്കമുണ്ടാക്കിയെന്നാണ് കരുതേണ്ടത്. ജോസഫ് താമസിയാതെ മരിച്ചുപോയിയെന്നു കരുതണം. പെസഹപെരുന്നാളിന് ദേവാലയത്തിൽ യേശുവുമൊത്ത് പോയ ജോസഫിനെപ്പറ്റി നാം വായിക്കുന്നുവെങ്കിലും പിന്നീട് യാതൊന്നും തന്നെ കാണുന്നില്ല. സാധാരണ മനുഷ്യജീവിതത്തിന്റെ എല്ലാ പരീക്ഷണങ്ങളിലൂടെയും കടന്നുപോകുവാനുള്ള അവസരം യേശുവിനുണ്ടായി. ഇത് താൻ ഇഹലോകവ്യാപാരം നിർവഹിക്കേണ്ടിയിരുന്ന ലോകത്തെപ്പറ്റി ശരിയായ വീക്ഷണമുൾക്കൊള്ളുവാൻ യേശുവെന്ന മനുഷ്യന് സഹായകമായി. ഭൗമജീവിതത്തിൽ ലഭ്യമാകുന്ന സാഹചര്യങ്ങളിലെ നമ്മുടെ വിധേയത്വവും ആയോധനവും പ്രാധാന്യമർഹിക്കുന്നവതന്നെയാണ്. വി. ലൂക്കോസ്. 8:16-21 വരെയുള്ള വേദഭാഗം ശ്രദ്ധേയമാണ്. സാമൂഹ്യജീവിതത്തിൽ മനുഷ്യന് നേരിടാവുന്ന മൂന്ന് വെല്ലുവിളികളെപ്പറ്റി പരാമർശിക്കുന്നു. ലഭ്യമായിരിക്കുന്നപ്രകാശം തണ്ടിന്മേൽവച്ച് മറ്റുള്ളവർക്ക് പ്രയോജനപ്പെടുത്തുന്നുവോ? സമൂഹത്തോട് പ്രതിബദ്ധതയില്ലാതെ ചെറിയ തുരുത്തുകളായി നാം വസിക്കുന്നുവോ? ലഭിച്ചത് എന്തെന്ന് ബോദ്ധ്യമുണ്ടായി ആത്മനിന്ദകൂടാതെ ജീവിക്കാൻ നമുക്ക് സാധിക്കുന്നുവോ? ഈ വെല്ലുവിളികൾ ഉൾക്കൊണ്ടുകൊണ്ട് ജീവിക്കുന്നവർ ദൈവയിഷ്ടത്തിനു തങ്ങളെ വിധേയപ്പെടുത്തുന്നവരാണ്; ദൈവവചനമുൾക്കൊണ്ട് ജീവിക്കുന്നവരാണ്. തന്റെ മാതാവിനും സഹോദരങ്ങൾക്കും തുല്യമായ സ്ഥാനമാണ് യേശു അവർക്ക് നല്കിയത്. ലൂക്കോസ് 8:21 "അവരോട് അവൻ ദൈവവചനം കേട്ട് ചെയ്യുന്നവരത്രെ എന്റെ അമ്മയും സഹോദരന്മാരും എന്ന് പറഞ്ഞു." പുതിയ സഹസ്രാബ്ദത്തിൽ നമുക്ക് വെല്ലുവിളികളുണ്ട്. എന്നാൽ നാം തെരഞ്ഞെടുക്കേണ്ട പാതകളെ സംബന്ധിച്ച് നിത്യനായ ദൈവം തന്റെ ദിവ്യദർശനങ്ങളും നമുക്ക് നൽകിക്കൊണ്ടാണിരിക്കുന്നത്. അവയെ മനസ്സിലാക്കി പ്രവർത്തിക്കുക മാത്രമാണ് നമുക്ക് കരണീയമായിട്ടുള്ളത്. അപ്രകാരമുള്ള ജീവിതത്തെ ദൈവം സ്നേഹിക്കും അവിടെ അനുഗ്രഹങ്ങൾ അനവധിയായി വർഷിക്കപ്പെടും.

**ജനുവരി 2, 2000 യൽദോയ്ക്കുശേഷം രണ്ടാം ഞായർ.**
**വി. വേദഭാഗം:**
**ലൂക്കോസ് 2:40-52**

ഈ സഹസ്രാബ്ദത്തിന്റെ ആദ്യത്തെ ഞായറാഴ്ചയാണിന്ന്. ജീവിതത്തിന്റെ ഏതൊരു ഘട്ടത്തിലും നമ്മുടെ വളർച്ചയ്ക്ക് നിദാനവും മാതൃകയുമാക്കാവുന്ന യേശുവിന്റെ വളർച്ചയുടെ രീതി പരാമർശിക്കുന്ന ഭാഗമാണ് ഇന്നത്തെ വേദചിന്തയുടെ ആരംഭവാക്യം. ലൂക്കോസ്. 2:40 "പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടു പോന്നു; ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു." ഇന്ന് പലരും ഭൗതീകമായും ശാരീരികമായും വളരുന്നതേയുള്ളു ജ്ഞാനത്തിൽ നിറയുവാനോ ആത്മാവിൽ ബലപ്പെടുവാനോ ദൈവകൃപ ആസ്വദിക്കുവാനോ കഴിയാതെ പോകുന്ന നിർഭാഗ്യകരമായ അവസ്ഥാവിശേഷമാണിന്നുള്ളത്. ഈയവസ്ഥയ്ക്കൊരു മാറ്റം. ആ മാറ്റത്തിനായുള്ള ഒരു നൊമ്പരം അതിന്റെ കാലം അതിക്രമിച്ചിരിക്കുന്നു. എന്നുമെന്നപോലെ ഇന്നും ഇതിന് പ്രചോദനം നിസ്തുലനായ ക്രിസ്തുതന്നെയാണ്. പക്വമായ ജീവിതായോധനത്തിന്റെ മാതൃകയാണ് വി. ലൂക്കോസ്. 2:41-51 വരെയുള്ള 10 വാക്യങ്ങളിൽ വായിക്കാനാവുന്ന സംഭവം. ശൈശവം മുതൽ യിസ്രയേലിനു തന്നെത്തന്നെ കാണിക്കുന്നതുവരെയുള്ള യേശുവിന്റെ ജീവിതകാലഘട്ടത്തെപ്പറ്റി എന്തെങ്കിലും സൂചന ലഭിക്കുന്ന ഏക പുതിയനിയമഭാഗമാണിത്. ഏതൊരു യഹൂദബാലനും ശൈശവത്തിൽ പരിച്ഛേദനാകർമ്മം സ്വീകരിക്കുന്നതോടെ ദൈവീക ഉടമ്പടിയുള്ള പുത്രനായി തീരുകയായി. എന്നാൽ പന്ത്രണ്ടാമത്തെ വയസ്സ് പ്രതിഷ്ഠയുടെ പുതിയ ജീവിതാനുഭവത്തിന്റെ തുടക്കമാണ്. ഉപവാസം, പ്രാർത്ഥനാജീവിതം എന്നിവയ്ക്ക് മുൻതൂക്കം കൊടുക്കുവാനും ഏതൊരു യഹൂദപുരുഷനെയുംപോലെ യരുശലേം ദേവാലയത്തിൽ പെരുന്നാളുകളിൽ മുടക്കംകൂടാതെ സംബന്ധിക്കുവാനും നിയമപരമായ ബാദ്ധ്യതയുണ്ടാവുന്നു. കല്പനയുടെ പുത്രനായിത്തീരുന്നു.

**പക്വമായ ജീവിതായോധനത്തിന്റെ മാതൃകയാണ് വി.ലൂക്കോസ്. 2:41-51 വരെയുള്ള 10 വാക്യങ്ങളിൽ വായിക്കാനാവുന്ന സംഭവം. ശൈശവം മുതൽ യിസ്രയേലിനു തന്നെത്തന്നെ കാണിക്കുന്നതുവരെയുള്ള യേശുവിന്റെ ജീവിതകാലഘട്ടത്തെപ്പറ്റി എന്തെങ്കിലും സൂചന ലഭിക്കുന്ന ഏക പുതിയനിയമഭാഗമാണിത്**

പന്ത്രണ്ടാം വയസ്സിൽ യേശു ജോസഫിനോടും മറിയമിനോടുമൊപ്പം യരുശലേമിലേക്ക് പെരുന്നാളിന് പോകുന്നു. പെരുന്നാളിനുശേഷം യേശുവിനെ കൂടാതെ മടങ്ങിപ്പോയ യോസേഫും മറിയമും ഒരു ദിവസത്തെ വഴി പോയശേഷം യേശുവിനെ അന്വേഷിച്ച് യെരുശലേമിലേക്കു മടങ്ങുന്നു. ദേവാലയത്തിൽ മടങ്ങിയെത്തിയ അവർ കർത്തവ്യനിരതനും ഉത്സാഹിയുമായി ഉപദേഷ്ടാക്കന്മാരുടെയിടയിലായിരുന്ന യേശുവിനെക്കണ്ട് അതിശയിക്കുന്നു. ദേവാലയത്തിൽ താൻ വസിച്ചതിനെ യേശു ന്യായീകരിച്ചുവെങ്കിലും നസ്രത്തിലേക്ക് മടങ്ങിപ്പോയി ജോസഫിനും മറിയമിനും കീഴടങ്ങിയിരിക്കുന്നതായിട്ടാണ് തിരുവചനം സാക്ഷിക്കുന്നത്. യേശുവിന് താൻ പരസ്യശുശ്രൂഷ ആരംഭിക്കുമ്പോൾ ഏകദേശം മുപ്പത് വയസ്സായിരുന്നുവെന്ന് ലൂക്കോസ് 3:23-ൽ നാം വായിക്കുന്നു. ബി.സി. 4-ൽ മരിച്ച ഹെരോദാരാജാവിന്റെ മരണംവച്ചു കണക്കു കൂട്ടുമ്പോൾ യേശു ജനിച്ചത് ബി.സി. നാലിലോ അഞ്ചിലോ ആയിരിക്കാനാണ് സാദ്ധ്യത. അങ്ങനെയെങ്കിൽ ബി.സി.യുടെ അവസാനകാലമുൾപ്പെടെ എ.ഡി. 26 വരെയുള്ള മുപ്പത് വർഷക്കാലത്തിൽ ഒരുപക്ഷേ ജോസഫ് വളരെ മുന്നമേ മരിച്ചിരിക്കണം. തികഞ്ഞ പക്വതയോടെ നസ്രത്തിൽ വസിച്ച യേശുവിന്റെ വ്യക്തിപ്രഭാവം ഗ്രഹിക്കാൻ പന്ത്രണ്ടാം വയസ്സിലെ യരുശലേം ദേവാലയത്തിലെ യാത്രയും വാസവും ധാരാളം മതിയാകും. യേശുവിൽ തിളങ്ങിവിളങ്ങിയിരുന്ന മൂന്ന് ഭാവങ്ങൾക്ക് വലിയ സാംഗത്യമുണ്ട്.

1. ജ്ഞാനതൃഷ്ണ: യേശുവിന്റെ വാക്കു കേട്ടവർക്കെല്ലാം വിസ്മയമുളവാകത്തക്കവിധം താൻ ഉപദേഷ്ടാക്കന്മാരോട് ചോദ്യങ്ങളുയർത്തുകയും അവരുമായി സംവാദത്തിലേർപ്പെടുകയുംചെയ്തു. മാതാപിതാക്കളിൽനിന്നും ചാർച്ചക്കാരിൽ നിന്നും അകന്ന് മൂന്ന് ദിവസമായെങ്കിലും യേശുവിന്റെ സ്ഥാനം ശ്രദ്ധിക്കുക; ഉപദേഷ്ടാക്കളുടെ നടുവിൽ.

2. ദൈവകൃപ: ലഭ്യമാകുന്ന സാഹചര്യങ്ങൾ ഏറ്റവും ഫലകരമായി ഉപയോഗിക്കാൻ സാധിക്കുക എന്നത് ദൈവകൃപയാണ്. ഒരുപക്ഷേ, അക്കൊല്ലത്തെ പെരുന്നാൾ പെരുന്നാളായി അനുഭവപ്പെട്ടത് യേശുവിനു മാത്രമാവണം. വ്യസനത്തോടെ തന്നോടു സംസാരിക്കുന്ന മാതാവിനോട് യേശു താൻ അനുഭവിക്കുന്ന കൃപയെപ്പറ്റി പറഞ്ഞു: "ഞാൻ ഇരിക്കുന്നത് എന്റെ പിതാവിന്നുള്ളതിലാണ്."

3. ആത്മശക്തി: വിവേചനാബുദ്ധിയോടെ വിവേകിയായി പ്രവൃത്തിക്കാൻ സാധിക്കുക എന്നത് ആത്മാവിന്റെ വ(ര)ദാനമാണ്. യേശുവിന്റെ ദേവാലയത്തിലെ പെരുമാറ്റം. മാതാപിതാക്കളോടുള്ള സംസാരം, നസ്രത്തിലെത്തി അവർക്ക് കീഴടങ്ങിയിരിപ്പാനുള്ള മനസ്സ് ഇവയൊക്കെയും തന്നിൽ അധിവസിച്ചിരുന്ന ആത്മീയശക്തിയുടെ പ്രതിഫലനമാണ്.

നമ്മുടെ വളർച്ചയുടെ ഭാവവും വളർച്ചയുടെ ഗതിയിൽ നമുക്കു വന്നുകൂടുന്ന ബന്ധങ്ങളും പരിശോധിക്കുവാനോ വിലയിരുത്തുവാനോ ഉള്ള അവസരമാണിത്. ജീവിതത്തിന്റെ വികലതകൾ മാറ്റി ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിൽ മുതിർന്നുവരുവാനാണ് ഈ ഞായറാഴ്ച നമുക്ക് ലഭിക്കുന്ന പ്രചോദനം.

**ജനുവരി 6, 2000 "ദനഹാ" (നമ്മുടെ കർത്താവിന്റെ മാമോദീസാ)**
**വി. വേദഭാഗം:**
**വി. ലൂക്കോസ് 3:7-22**

ഇന്ന് നമ്മുടെ കർത്താവിന്റെ പരിശുദ്ധ മാമോദീസായെ അനുസ്മരിക്കുന്ന ദനഹാപ്പെരുന്നാളാണ്. യേശുക്രിസ്തുവിന്റെ ജനനം മുതൽ സ്വർഗ്ഗാരോഹണവും വീണ്ടുംവരവും വരെയുൾക്കൊള്ളുന്ന ക്രിസ്തുസംഭവത്തിലെ ഓരോ അനുഭവവും നമുക്ക് വിലപ്പെട്ടതും നമ്മുടെ ജീവിതായോധനത്തിന് സാരപൂർണ്ണമായ പാഠങ്ങൾ നല്കുന്നതുമാണ്.

ദ്നാഹ് എന്ന സുറിയാനി പദത്തിന് ഉദയംചെയ്തുവെന്നാണ് അർത്ഥം. അപ്പോൾ "ദനഹോ" എന്ന വാക്കിന് ഉദയം എന്ന് അർത്ഥം വരുന്നു.

യോർദ്ദാനരികെ പാപമോചനത്തിനായുള്ള മാനസാന്തരസ്നാനം പ്രസംഗിച്ച യോഹന്നാന്റെയടുക്കൽ വന്ന ബഹുപുരുഷാരത്തോടും ചുങ്കക്കാരോടും പടജനത്തോടും മാനസാന്തരസ്നാനം ജീവിതത്തിൽ സംജാതമാക്കേണ്ട വലിയ വ്യത്യസ്തതകളെപ്പറ്റി യോഹന്നാൻ മറകൂടാതെ സംസാരിക്കുന്നു. അവർ ചെയ്ത രണ്ട് കാര്യങ്ങളെയോർത്ത് യോഹന്നാൻ സന്തോഷിക്കുന്നു. 1. ദൈവകോപമൊഴിഞ്ഞ് ഓടിപ്പോരുന്നു. 2. മാനസാന്തരം ആഗ്രഹിച്ചു.

എന്നാൽ ഈ അനുഗ്രഹങ്ങൾ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള ഫലങ്ങളാണ് ഇനിയാവശ്യം "മാനസാന്തരത്തിനു യോഗ്യമായ ഫലം കായ്പിൻ" 3:8. ഫലകരമായ ജീവിതാനുഭവത്തിനും ആത്മീയതയ്ക്കും തടസ്സമായേക്കാവുന്ന ദുരഭിമാനത്തെക്കുറിച്ചും യോഹന്നാൻ മുന്നറിയിപ്പു നല്കുന്നു. അബ്രഹാമിന്റെ സന്തതികൾ എന്ന നില അഭിമാനത്തിനല്ല അനുഭവത്തിനാണ് വകനല്കേണ്ടതെന്നാണ് യോഹന്നാൻ ഓർമ്മിപ്പിക്കുന്നത്. കാരണം കല്ലുകളിൽനിന്നുപോലും അബ്രഹാമിന് മക്കളെ ഉളവാക്കുവാൻ കഴിവുള്ളവനായ ദൈവം ഫലശൂന്യതയ്ക്കു പ്രതിപകരമായി അബ്രഹാമിന്റെ സന്തതികളെപ്പോലും നശിപ്പിച്ചുകളയുമെന്നാണ് യോഹന്നാന്റെ ഭാഷ്യം. ഈ നാശത്തിൽനിന്ന് ഒഴിഞ്ഞുമാറുവാൻ അനുവർത്തിക്കേണ്ട ജീവിത അനുഭവങ്ങൾ മൂന്നു വിഭാഗക്കാരോടായി യോഹന്നാൻ ഓർമ്മിപ്പിക്കുന്നു. പുരുഷാരത്തോട് യോഹന്നാൻ പറഞ്ഞു: രണ്ടു വസ്ത്രമുള്ളവൻ ഇല്ലാത്തവനു കൊടുക്കട്ടെ. ഭക്ഷണ സാധനങ്ങൾ ഉള്ളവനും അങ്ങനെതന്നെ ചെയ്യട്ടെ. മനുഷ്യന്റെ പ്രാഥമീക ആവശ്യങ്ങളായ ഭക്ഷണവും വസ്ത്രവും ഇവകളിൽ നീതിപൂർവ്വമായ ഒരു പങ്കുവയ്ക്കൽ (Sharing) ഉണ്ടാവണം. സ്നാനമേൽക്കാൻ വന്ന ചുങ്കക്കാരോട് താൻ പറഞ്ഞു കല്പനകൾക്ക് അവർ വിധേയപ്പെടണമെന്ന്. നിയമപരമായി കല്പിക്കപ്പെട്ടിരിക്കുന്നതിനപ്പുറം അവർ സമാഹരിച്ചിരുന്നു. മറുതലിപ്പും പീഢനവും നടത്തുന്നതിനുപകരം സമാശ്വസനത്തിന്റെയും വിധേയത്വത്തിന്റെയും (Soothening) മേഖലകൾ കണ്ടെത്തണം. ഞങ്ങൾ എന്തു ചെയ്യണമെന്നു ചോദിച്ച പടജനത്തോട് യോഹന്നാൻ പറഞ്ഞു: ആരെയും ചതിക്കാതെ, ചൂഷണം ചെയ്യാതെ ശമ്പളം മതി എന്നുവെപ്പിൻ. ന്യായത്തിന്റെ കണ്ണ് അടപ്പിക്കുന്ന കൈക്കൂലിയ്ക്കും അതുമൂലം സംജാതമായേക്കാവുന്ന അത്യാഗ്രഹത്തിനുമെതിരെ ഒരു തൃപ്തിയുടെ മനോഭാവം (Sufficiency) ഉണ്ടാവണമെന്ന് താൻ പഠിപ്പിച്ചു.

ഈ പ്രബോധനങ്ങൾ കേവലം വാക്കുകളിൽ മാത്രമായിരുന്നില്ല. തന്നെക്കുറിച്ച് മശിഹാ എന്ന നിലയിൽ ജനം ചിന്തിക്കുന്നുവോ എന്നു സംശയിച്ച യോഹന്നാൻ ചെരിപ്പിന്റെ വാറഴിക്കുന്ന ദാസന്റെ സ്ഥാനത്തുപോലും തന്നെ കാണേണ്ടതില്ലെന്നാണ് പറയുന്നത്. താൻ ആർക്കു മുന്നോടിയായിരുന്നുവോ ആ ക്രിസ്തുവിനെപ്പറ്റി ജനത്തെ ഉദ്ബുദ്ധരാക്കുകയും ചെയ്യുന്നു.

ഇവിടെയാണ് യോർദ്ദാനിലേക്കുള്ള യേശുവിന്റെ വരവും സ്നാനവും അനുബന്ധമായ സംഭവങ്ങളും നാം കാണുന്നത്. മത്തായി 3:13-17 വരെ യേശുവിന്റെ സ്നാനത്തിനുമുമ്പ് താൻ യോഹന്നാനുമായി നടത്തുന്ന സംഭാഷണത്തെപ്പറ്റി പരാമർശമുണ്ട്. യേശുവിന് ആവശ്യമായിരുന്ന ഒന്നായിരുന്നില്ല മാനസാന്തരസ്നാനം. യേശു യോഹന്നാനാൽ സ്നാനമേൽക്കപ്പെടേണ്ടയാളുമല്ല. എന്നാൽ സ്നാപന സന്ദർഭത്തിൽ സ്വർഗ്ഗത്തിൽനിന്നുണ്ടായ സംവേദനവും പരിശുദ്ധാത്മാവിന്റെ സാക്ഷീകരണവും പ്രാധാന്യമർഹിക്കുന്നു. ജഢാവതാരംചെയ്ത പുത്രനാം ദൈവത്തെ പിതാവാം ദൈവം സ്വർഗ്ഗത്തിൽനിന്നുള്ള ശബ്ദത്തോടെ സാക്ഷ്യപ്പെടുത്തുന്ന രണ്ട് രംഗങ്ങളിലൊന്നാണിത്. മറ്റൊന്ന് താബോർ മലയിൽ താൻ തേജസ്കരിക്കപ്പെട്ട സന്ദർഭത്തിലാണ്.

ദൈവപ്രസാദം നേടിയ പ്രിയ പുത്രൻ എന്നനിലയിൽ താൻ നേടിയ ഈ പരസ്യസാക്ഷ്യം ഒരു വലിയ ഉദയം തന്നെയായിരുന്നു. തിരുവചനത്തിൽനിന്ന് നാം മനസ്സിലാക്കുന്ന പ്രകാരം തന്റെ ചുരുങ്ങിയ കാലഘട്ടത്തിലെ പരസ്യശുശ്രൂഷയ്ക്കായി കർത്താവ് നസ്രത്തിന്റെ പരിധിവിടുന്നതായി കാണുന്നത് സ്നാനത്തിനുശേഷമാണ്. ദനഹായുടെ ഈ വലിയ പെരുന്നാളിൽ ഉദയമെന്ന ചിന്തയോടും അനുഭവത്തോടും നമുക്ക് അനുരൂപപ്പെടാം. സമൂഹത്തിന്റെയും സഭയുടെയും ആകമാനപുരോഗതിയ്ക്കുതകുന്ന, അതിലുപരി ദൈവരാജ്യത്തിന്റെ ഉത്തമപൗരത്വത്തിന് നമ്മെ സഹായിക്കുന്ന അനുഭവങ്ങൾക്കുതകുന്ന നല്ല ചിന്തകൾ നമ്മിൽ ഉദയം കൊള്ളട്ടെ. അതിന്നായിട്ടാണ് നാം പ. മാമോദീസാ സ്വീകരിക്കുന്നത് എന്ന ബോദ്ധ്യത്തിൽ വളരുവാൻ നമുക്കിടയാകട്ടെ.

**ജനുവരി 9, 2000 ദനഹായ്ക്കു ശേഷം ഒന്നാം ഞായർ.**
**വി. വേദഭാഗം:**
**വി. മത്തായി. 4:12–22**

"ജ്വലിച്ചുപ്രകാശിച്ച വിളക്കാ"യിരുന്ന യോഹന്നാൻ സ്നാപകനും നീതിസൂര്യനായ കർത്താവും തങ്ങളുടെ ഭൗമലോക പശ്ചാത്തലത്തിൽ ഉദ്ഘോഷിച്ച മഹത്തായ സുവിശേഷസന്ദേശമായിരുന്നു "സ്വർഗ്ഗരാജ്യം", "കാലം തികഞ്ഞു ദൈവരാജ്യം സമീപിച്ചിരിക്കുന്നു. ആകയാൽ മാനസാന്തരപ്പെട്ടു സുവിശേഷത്തിൽ വിശ്വസിപ്പിൻ" ഇത് യേശുവിന്റെയും യോഹന്നാന്റെയും പ്രസംഗസംഗ്രഹമായിരുന്നു. ഇരുവരുടെയും പ്രസംഗത്തെയും പ്രവർത്തനങ്ങളെയും ഒരേ ദിശയിൽ ഗണിക്കുന്നതിന് സാധിക്കും എന്നാൽ, വിഷയാവതരണശൈലിയിൽ യോഹന്നാൻ കാട്ടിയിരിക്കുന്ന കാർക്കശ്യഭാവം യേശുവിൽ അത്ര കണ്ട് കാണുന്നില്ല. ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതൻ എന്നു വിളിക്കപ്പെട്ട യേശു അവരെ നേടുവാൻ തക്കവണ്ണം അവരോട് കാണിച്ചിരുന്ന സഹാനുഭൂതിയും ആർദ്രതയും അധർമ്മത്തെക്കണ്ട് കത്തിജ്വലിച്ചിരുന്ന യോഹന്നാൻ സ്നാപകന്റെ സമീപനത്തിൽനിന്ന് വളരെ വ്യത്യസ്തമായിരുന്നു. യോഹന്നാൻ തടവിലായതും പിന്നീട് വധിക്കപ്പെട്ടതും മുഖംനോക്കാതെ അധർമ്മത്തിനെതിരെ സംസാരിച്ചതുകൊണ്ടാണല്ലോ. യോഹന്നാൻ കാരാഗൃഹത്തിലാകുന്നതുവരെ യേശു തന്റെ ആശയങ്ങളുടെ പ്രത്യക്ഷാവിഷ്കാരം നടത്താതെയും പരസ്യശുശ്രൂഷ ആരംഭിക്കാതെയുമിരുന്നതിന് കാരണമായി. ചില പണ്ഡിതർ ഇവർ തമ്മിലുള്ള സമീപനത്തിന്റെ ഈ പൊരുത്തക്കേട് ചൂണ്ടിക്കാണിക്കുന്നുണ്ട്.

ഏതായിരുന്നാലും ഉചിതനായ വ്യക്തി ഉചിതമായ സമയത്ത് നിർവഹിച്ച് ഉചിതമായ പ്രസംഗമായിട്ട് യേശുവിന്റെ ഈ കന്നിപ്രസംഗത്തെ നമുക്ക് മനസ്സിലാക്കാവുന്നതാണ്. യോർദ്ദാനക്കരെ സെബുലൂന്റെയും നഫ്താലിയുടെയും അതിരുകളിൽ കപർന്നഹൂമിൽ യേശുവിന്റെ ആഗമനവും അവിടെ നിലനിന്നിരുന്ന അന്ധകാരത്തിന്റെ അസ്തമയവും യശയ്യാ ദീർഘദർശി മുന്നമെ പ്രവചിച്ചിട്ടുള്ളതാണ് "കഷ്ടതയിൽ ഇരുന്ന ദേശത്തിനു തിമിരം നില്ക്കയില്ല" എന്നും അവൻ ജാതികളുടെ മണ്ഡലത്തിനു മഹത്വം വരുത്തും എന്നുമാണ് യശയ്യാവ് 9:1–ൽ നാം വായിക്കുന്നത്. അന്ധതമസ്സിനെ നീക്കം ചെയ്യുവാൻ സുവിശേഷത്തിന്റെ സത്യവെളിച്ചവുമായി രംഗപ്രവേശം ചെയ്ത ജീവകുഞ്ഞാട് യോഹന്നാന്റെ ശുശ്രൂഷയ്ക്ക് അത്യസാധാരണമായ ഒരു തുടർച്ചയാണ് നല്കുന്നത്. സത്യസുവിശേഷത്തിന്റെ പ്രചുരപ്രചാരകരെത്തേടി ലോകൈക പണ്ഡിതർ പാർത്തിരുന്ന യരുശലേമിലേക്കോ രാജകൊട്ടാരങ്ങളിലേക്കോ താൻ പോകുന്നില്ല മറിച്ച് ഗലീലകടപ്പുറത്തെ ദരിദ്രരും വിദ്യാവിഹീനരും എന്നാൽ അത്യുൽസാഹികളുമായിരുന്ന മീൻപിടുത്തക്കാരിലേക്കാണ് താൻ തിരിയുന്നത് "മനുഷ്യരെ പിടിക്കുന്നവർ" എന്ന ജീവദാനപ്രക്രിയയിലേക്കാണ് താൻ അവരെ ക്ഷണിക്കുന്നത്. സഹോദരബന്ധത്തിലായിരുന്ന, അദ്ധ്വാനിച്ചുകൊണ്ടിരുന്ന ശീമോനും അന്ത്രയോസിനും ആ ഭാഗ്യമുണ്ടായി. സഹോദരങ്ങളായിരുന്ന, വല നന്നാക്കിക്കൊണ്ടിരുന്ന, അപ്പനോടുകൂടിയായിരുന്ന യാക്കോബിനും യോഹന്നാനും ആ ഭാഗ്യമുണ്ടായി. ഇവിടെ സഭയുടെ നാഥനായ കർത്താവ് സഭയെ സംബന്ധിച്ചു വിഭാവനചെയ്ത ചില കാര്യങ്ങളുണ്ട്.

1. സഭ ദൈവരാജ്യത്തിന്റെ പ്രതീകമോ ദൈവരാജ്യം തന്നെയോ ആയിരിക്കണം.
2. സഭ മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിക്കുന്ന ഒരു സമൂഹമായിരിക്കണം.
3. സഭയുടെ ദൗത്യം ജീവന്റെ ഹത്യയല്ല (മീൻപിടുത്തം) മറിച്ച് ജീവന്റെ ദാനമാണ് (അനുതാപവും മാനസാന്തരവും).
4. സഭാശുശ്രൂഷകർ സഹോദരങ്ങളും ഉത്സാഹികളുമായിരിക്കണം.
5. നമുക്കുള്ള വിളി സകലവും വിട്ട് സകലത്തിന്റെയും നാഥനെ പിൻപറ്റുവാനുള്ളതാണ്.

യഹൂദ പ്രമാണികൾ തച്ചന്റെ മകനെന്നു പരിഹാസരൂപേണ വിളിച്ച യേശു തന്റെ പരസ്യശുശ്രൂഷയുടെ ചുരുങ്ങിയ കാലഘട്ടംകൊണ്ട് നമുക്ക് കാട്ടിത്തന്നത് കാലത്തിനതീതമായി നിലകൊള്ളുന്ന പ. സഭയുടെ മാന്യതയും മാതൃകയുമാണ്. ഈ മാനദണ്ഡങ്ങൾ പാലിക്കാതെ സഭയുടെ സാക്ഷ്യം സാദ്ധ്യമല്ല. സഭയുടെ സാക്ഷ്യം നിർവഹിക്കപ്പെടാതെ അന്ധകാരം മാറുകയില്ല. വ്യക്തിജീവിതത്തിലും സമൂഹജീവിതത്തിലും ക്രിസ്തുവിന്റെ ഭാവമുൾക്കൊണ്ടുകൊണ്ട് പുതിയ നിയമത്തിന്റെ ആത്മാവിൽ മുന്നേറുവാൻ നമുക്ക് സാധിക്കണം. അവിടെയാണ് നാം പുണ്യപുരുഷന്മാർക്ക് യഥാർത്ഥ പിൻതുടർച്ചക്കാരാവുന്നത്.



# A FAR AWAY SHORE!

**ANJU MARIA PHILIPOSE.**

Watched I the restless sea-
Blue waves ebbing on the shore;
Waves that came one by one
Reminded me of hurried off days-
Days that would never return!
Melancholy, like a lonely bird,
Sang an awful song within.
But to drive it off, I tried in vain.

The crimson-tinged sky beheld I,
And the setting sun too;
It reminded me of death,
Which brought with it some grief.
Flying birds also I saw,
Chirping all the way home;
I then thought about life,
A journey to a far away shore.

No more sorrow or pain,
And I'd be happy there.



# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി-682 308

## തിമൊഥെയൊസിനു എഴുതിയ ഒന്നാം ലേഖനം ചോദ്യം (അദ്ധ്യായം 1-2)

1. തിമൊഥെയൊസിന്റെയും, തീത്തോസിന്റെയും ലേഖനങ്ങൾ ഏതുപേരിൽ അറിയപ്പെടുന്നു?
2. നമ്മുടെ പ്രത്യാശ ആരിലാണ്?
3. തിമൊഥെയൊസിനു കൊടുത്തിരിക്കുന്ന വിശേഷണം എന്താണ്?
4. കൃപയും കനിവും സമാധാനവും യഥാർത്ഥമായി ആരിൽനിന്നാണ് നമുക്ക് ലഭിക്കേണ്ടത്?
5. സ്നേഹത്തിന്റെ മറ്റു ഉറവിടങ്ങൾ ഏതെല്ലാം?
6. "ആ പാപികളിൽ ഞാൻ ഒന്നാമൻ." എന്നു പൗലോസ്ശ്ലീഹ സാക്ഷിച്ചതിന്റെ അടിസ്ഥാനം എന്ത്?
7. തിന്മയോടു യുദ്ധം ചെയ്യുവാനുള്ള ഉപാധികൾ ഏതെല്ലാം?
8. എല്ലാവർക്കും വേണ്ടിയുള്ള പ്രാർത്ഥനയുടെ നാല് ഘടകങ്ങൾ ഏവ?
9. എല്ലാവർക്കും രക്ഷയുണ്ടെന്നു പറയുന്ന വാക്യം ഏത്?
10. "ദൈവം ഒരുവനല്ലോ; ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥനും ഒരുവൻ;.... യേശുക്രിസ്തു തന്നെ" അതുകൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥന തെറ്റാണോ?
11. കൈകൾ ഉയർത്തി പ്രാർത്ഥിക്കുന്നത് എന്തിനെ സൂചിപ്പിക്കുന്നു?
12. 2:9-15 വരെയുള്ള ഭാഗത്ത് സ്ത്രീകൾക്ക് കൊടുക്കുന്ന ഉപദേശത്തിന്റെ സാരാംശം ഒറ്റ വാക്കിൽ ഒതുക്കാം. അതെന്ത്?

## I തിമൊഥെയൊസ് 3-4 ഉത്തരം

1. പട്ടകൊട ശുശ്രൂഷയിൽ.
2. എപ്പിസ്കോപ്പോസ്.
3. a. വ്യക്തിപരമായ വിശുദ്ധി, b. സഭയോടുള്ള ബന്ധം, c. സമൂഹത്തോടുള്ള ബന്ധം.
4. (3:4,5) സ്വന്തം കുടുംബത്തെ നന്നായി ഭരിക്കുന്നവനും മക്കളെ പൂർണ്ണ ഗൗരവത്തോടെ അനുസരണത്തിൽ പാലിക്കുന്നവനും ആയിരിക്കണം.
5. പുതുശിഷ്യന്മാർ. (3:6)
6. a. അവർ വാക്ക് മാറാത്തവർ ആയിരിക്കണം.
   b. അധികമായ ലാഭേച്ഛ ഉണ്ടാകരുത്.
   c. മറ്റുള്ളവരാൽ സാക്ഷ്യം കൊണ്ടവരായിരിക്കണം.
7. a. സഭ ദൈവത്തിന്റെ കൂടാരമാണ്.
   b. സഭ ദൈവത്തിന്റെ ഭവനമാണ്.
   c. സഭ സത്യത്തിന്റെ തൂണാകുന്നു.
8. 4:3 "സ്വന്തമനസ്സാക്ഷിയിൽ ചൂടുവെച്ചവരായി വിവാഹം വിലക്കുകയും സത്യത്തെ ഗ്രഹിച്ചിരിക്കുന്ന വിശ്വാസികൾ സ്തോത്രത്തോടെ അനുഭവിപ്പാൻ ദൈവം സൃഷ്ടിച്ച ഭോജ്യങ്ങളെ വർജ്ജിക്കേണം എന്നു കല്പിക്കുകയും ചെയ്യുന്നു."
   (തിരുവചന ഭാഷ്യം - 11-ാം പുസ്തകം. പേജ് 64 വായിക്കുക)
9. a. സഭാശുശ്രൂഷകർ വചനം കൈകാര്യം ചെയ്യുവാൻ പരിശീലിച്ചിരിക്കണം.
   b. ജീവിതവിശുദ്ധി കാത്തുകൊള്ളണം.
   c. വരുവാനുള്ള ജീവിതത്തെക്കുറിച്ച് പ്രത്യാശ നിലനിർത്തണം.
   d. കിഴവിക്കഥകൾ ഒഴിവാക്കണം.
   e. യൗവനം തുച്ഛീകരിക്കപ്പെടരുത്.
10. (4:14)

## ഒക്ടോബർ മാസം 'ബൈബിൾ പഠന'ത്തിലെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ പേരുകൾ

1. Mrs. Elizabeth Thambi, Kuthoor, Panampillinagar, Cochi.
2. Mrs. Valsa Mathai, T.C. 2/1077, Medical College P.O., TVM.
3. Anu Thankachan, Rathimandiram, Punaloor.
4. Mrs. Biji Mathew, Kogembedu, Madras.
5. Mrs. Annamma Mathai, H.No. XIII/70, Aluva.
6. Mrs. Aleyamma Oommen, Vaniyapurackal, Niranam.
7. Sini Daniel, Melamurithekkethil, Mallassery.
8. Mr.s Elizabeth Cherian, Kalapurayil, Niranam.
9. Mrs. Yasmine George, Panthaplackal, Aluva - 683 101.
10. Janjon C.K., Cheruvathoor, Kunnamkulam.
11. Moley Mathew, Puthenparambil, Naramganam.
12. Christimole P. Thomas, Poovathungal, Mulakkulam.






# പുൽക്കൂട്

**കുട്ടേട്ടൻ**

പ്രിയപ്പെട്ട ബാലസഭ കൂട്ടുകാരെ, ക്രിസ്തുനാഥന്റെ മഹാജയന്തിയിലേക്ക് പ്രവേശിക്കുവാൻ നാം ഒരുങ്ങുകയാണല്ലോ. ഈ ക്രിസ്തുമസ്സ് ഈ നൂറ്റാണ്ടിന്റെ അവസാനത്തേതാണ് (ഈ കാര്യത്തിൽ തർക്കമുള്ളത് കൂട്ടുകാർക്ക് അറിയുമോ, 1999-ഡിസംബർ ആണ് ഈ നൂറ്റാണ്ടിന്റെ അവസാനമെന്ന് ഒരു കൂട്ടരും, അതല്ല 2000 ഡിസംബറാണ് നൂറ്റാണ്ട് അവസാനിക്കുക എന്ന് മറ്റൊരു കൂട്ടരും പറയുന്നു) ക്രിസ്തുമസ്സ് നമ്മൾക്ക് സന്തോഷത്തിന്റെ അനുഭവമല്ലേ? ക്രിസ്തുമസ്സിൽ നമ്മെ ഏറ്റവും ആകർഷിക്കുന്ന കാര്യം ഏതാണ്? ക്രിസ്തുമസ്സ് കേക്ക്, നക്ഷത്രം, കരോൾ, സാന്റാക്ലോസ് അപ്പൂപ്പൻ, പടക്കങ്ങൾ, പുൽക്കൂട് ഇങ്ങനെ ക്രിസ്തുമസ്സുമായി ബന്ധപ്പെട്ട അനേകം കാര്യങ്ങൾ നമ്മുക്ക് രസം പകരുന്നവയാണല്ലോ.

ക്രിസ്തുമസ്സുമായി ബന്ധപ്പെട്ട അനേകം കഥകൾ ഉണ്ടായിട്ടുണ്ട്. ലോക പ്രസിദ്ധങ്ങളായ അനേകം കഥകളുമുണ്ട്. കുട്ടേട്ടൻ ഈ പ്രാവശ്യം ഒരു കഥ പറയാം.

നേരം പുലരുന്നതേയുള്ളൂ, റോണി പത്രക്കെട്ടുമായി ഓടുകയാണ്. ഓരോ വീടുകളിലും എത്തിച്ചിട്ടുവേണം സ്കൂളിൽ പോകാൻ. ഡിസംബറിലെ മഞ്ഞ് പ്രഭാതത്തെ മൂടിപ്പുതപ്പിച്ചിരിക്കുകയാണ്. ഇടവഴികളിൽ മഞ്ഞിൻകണങ്ങൾ ഇറ്റുവീഴുന്ന വൃക്ഷതലപ്പുക്കൾ.

പത്രം ഓരോ വീടിന്റെയും മുറ്റത്തും, വരാന്തയിലും ഒരു പ്രത്യേക സ്റ്റൈലിൽ ഒരേറാണ്. അതിനോടൊപ്പം റോണിയുടേതായ നീണ്ട ഒരു ചൂളംവിളിയും. അവന്റെ ചൂളംവിളിയാണ് പല വീട്ടുകാരെയും ഉണർത്തുക.

അന്നത്തെ ജോലി തികച്ചിട്ട് അവൻ വീട്ടിലേയ്ക്ക് മടങ്ങുകയാണ്. നക്ഷത്രങ്ങൾ മിന്നുന്ന വീടുകൾ അവനെ ഓർമ്മിപ്പിച്ചു. "ഓ ക്രിസ്തുമസ്സ് അടുക്കുകയാണല്ലോ?" ഏതാനും ദിവസങ്ങൾ കഴിഞ്ഞാൽ ക്രിസ്തുമസ്സാണ്. ക്രിസ്തുമസ്സിന്റെ ഓർമ്മകളിൽ അവൻ സന്തോഷവാനായി. "ഈ വർഷം ഞാനതുണ്ടാക്കും."

അവന്റെ ചിരകാലത്തെ ആഗ്രഹമാണ് മനോഹരമായ ഒരു പുൽക്കൂടുണ്ടാക്കുക. അതിനായി അവൻ ഒരു ചെറിയ സമ്പാദ്യവും തുടങ്ങിക്കഴിഞ്ഞു. എന്തായാലും അടുത്തദിവസം തന്നെ പുൽക്കൂടിനുള്ള സാമഗ്രികൾ വാങ്ങിക്കും ഏറ്റവും മനോഹരമായ ഒരു പുൽക്കൂട് ഉണ്ടാക്കും.

റോണിയുടെ പിതാവ് നേരത്തെ മരിച്ചുപോയി. അമ്മയുണ്ട്. അവനിളയതായി ഒരനുജനും, മൂത്ത ഒരു സഹോദരിയും ഉണ്ട്. അയൽവീടുകളിൽപോയി അമ്മ ജോലിചെയ്യും. റോണി എന്നും രാവിലെ പത്രക്കെട്ടുമായി പോകും. രണ്ടുപേരുടെയും അധ്വാനത്തിലാണ് ആ കുടുംബം പുലരുക.

വീട്ടിലെത്തിയ റോണി തന്റെ സമ്പാദ്യപ്പെട്ടി തുറന്നു. ചില്ലറപൈസകൾ ചിതറിവീണു. ഓരോന്നായി അവൻ എണ്ണിനോക്കി. ആകെ 27 രൂപയുണ്ട്. അവൻ കണക്കു കൂട്ടി അമ്മയോട് പത്തുരൂപാകൂടി വാങ്ങിക്കാം. അപ്പോൾ 37 രൂപയാകും. അങ്ങനെ ഉണ്ണിയേശുവിനെയും കന്യകമറിയാമിനെയും ആട്ടിടയന്മാരെയും ആടിനെയും ഒക്കെ വാങ്ങിക്കാം.

"നോക്കിക്കോ ഈ വർഷം ഞാൻ പുൽക്കൂടുണ്ടാക്കും."

റോണി ചേച്ചിയോടും അനിയനോടും പറഞ്ഞു.

ചാച്ചാ എന്നെയും കൂട്ടണം. അനിയൻ ആവശ്യപ്പെട്ടു. റോണി തലകുലുക്കി.

പൈസയെല്ലാം കൂടി പൊതിഞ്ഞു ഭദ്രമായിവച്ചു. പുൽക്കൂടുണ്ടാക്കാനാവശ്യമായ ശ്രമങ്ങൾ ആരംഭിച്ചു. മുളംകമ്പുകൾ വെട്ടിക്കൊണ്ടുവന്നു. വൈക്കോൽ സംഘടിപ്പിച്ചു. വളരെ അദ്ധ്വാനിച്ച് ഉണ്ണിശ്ശോയെ സംഘടിപ്പിച്ചു. ഇഷ്ടിക കെട്ടിയ വീടിനോട് ചേർത്ത് തൂണുകൾ കുഴിച്ചിട്ട്, അതിനുമുകളിൽ തട്ടുകളുണ്ടാക്കി, മുളംകമ്പുകൾ വളച്ചുനാട്ടി മേൽക്കൂരയുണ്ടാക്കി അതിനുമുകളിൽ കച്ചി വിതറി. പുൽക്കൂടിന്റെ ആകൃതി ശരിയായി, പുൽക്കൂടിനകത്തും കച്ചിയും ഇളം പുല്ലുകളുംകൊണ്ടുവന്ന് വിതറി. ഒരു കുഞ്ഞു നക്ഷത്രവും തൂക്കി.

നാളെ സാധനങ്ങൾ വാങ്ങിക്കണം. റോണി മനസ്സിൽ കരുതി. മറ്റെന്നാൾ ആണ് കരോളുകാർ വരുക. അതിനുമുമ്പ് പുൽക്കൂട് ശരിയാക്കണം. കൂട്ടുകാരുടെ ഒക്കെ വീടുകളിൽ വലിയ നക്ഷത്രവും മനോഹരമായ പുൽക്കൂടുകളും ഉണ്ട്. കഴിഞ്ഞ വർഷംതന്നെ അവർ കളിയാക്കിയതാണ്. ഈ പ്രാവശ്യം കാണിച്ചുകൊടുക്കണം. അവന്റെ മനസ്സ് സന്തോഷചിത്തമായി. പ്രാർത്ഥനയും അത്താഴവുമൊക്കെ

## ആടിന്റെ കഥ

**വറുഗീസ് കിഴക്കേമുറി**

ചുങ്കക്കാരും പാപികളുമെല്ലാം
ശങ്കയില്ലാതങ്ങനെവന്നു
യേശുവിനോടുകൂടിയിരുന്നു
അവരോടായി പറഞ്ഞൊരുകഥയും
നൂറാടുള്ളയുടയവനൊരിക്കൽ
നീറിനടന്നുയെവിടെയെല്ലാം!
കാണാതായൊരാടിനുവേണ്ടി
കാണുംവരെയും നോക്കിനടന്നു.
തൊണ്ണൂറ്റൊമ്പതു ആടിനെയും
തള്ളീട്ടങ്ങനെ മരുഭൂമിയിൽ
തിരയുന്നില്ലേയൊന്നിനുവേണ്ടി?
കണ്ടുകിട്ടിയാൽ സന്തോഷിച്ചു
ചുമലിലേന്തിവീട്ടിൽ വന്നു
ചാർച്ചക്കാരെയെല്ലാം വരുത്തി
കേമമായിട്ടാനന്ദിക്കും.
പശ്ചാത്താപംകൊണ്ടുലേശം
ആവശ്യമില്ലാ നല്ലവരെക്കാൾ,
പശ്ചാത്താപപ്പെട്ടീടുന്ന
പാപിയെ ചൊല്ലിയെത്രയധികം
സന്തോഷിക്കും സ്വർഗ്ഗത്തിലായ്;
സത്യമതാണു ചൊല്ലീടുക.

◆

കഴിഞ്ഞ് ആ കൊച്ചുകുടുംബം ഉറങ്ങാൻ കിടന്നു.

ഉറക്കത്തിനിടയിൽ ആരുടേയോ കരച്ചിൽ കേട്ടാണ് അവൻ ഉണർന്നത്. അമ്മ ഏങ്ങലടിച്ചു കരയുന്നു. ചേച്ചിയും ഉണർന്നിരിപ്പുണ്ട്. അനുജൻ കിടക്കയിൽ കിടന്ന് ശ്വാസംമുട്ടി തിരിഞ്ഞുമറിയുന്നു. ചേച്ചി അനുജന്റെ കൈയ്യും കാലും തിരുമ്മുന്നുണ്ട്. റോണിയുടെ അനുജൻ ജന്മനാ രോഗിയാണ്. ചില ദിവസങ്ങളിൽ രോഗം കൂടും അപ്പോൾ ആശുപത്രിയിൽ കൊണ്ടുപോയി ഇൻജക്ഷൻ എടുക്കും പിന്നെ കുറച്ചുദിവസത്തേയ്ക്ക് ആശ്വാസം കിട്ടും. പകൽമുഴുവൻ റോണിയുടെ ഒപ്പം നടന്നലഞ്ഞതിനാൽ രാത്രിയിൽ അസുഖം കൂടിയതാണ്. എന്തുചെയ്യണമെന്നറിയാതെയാണ് അമ്മ കരയുന്നത്. ആശുപത്രിയിൽ കൊണ്ടുപോകണമെങ്കിൽ വണ്ടിപിടിക്കണം, രൂപ വേണം, മരുന്നിനും രൂപ വേണം അതിന് കൈയിൽ ഒന്നുമില്ല. ഈ രാത്രിയിൽ ആരോടുപോയി കടം ചോദിക്കും. ആ വിഷമത്തിലാണ് റോണിയുടെ അമ്മ.

"മോനേ റോണി" അമ്മ റോണിയെ നോക്കി ആ നോട്ടത്തിൽ അർത്ഥം അവനറിയാം ഇതുവരെ സമ്പാദിച്ചുവച്ച ആ പണമല്ലാതെ മറ്റൊന്നും അവിടില്ല. അനുജനെ ആശുപത്രിയിൽ കൊണ്ടുപോകണമെങ്കിൽ പണം വേണം.

പുൽക്കൂടിന്റെ ഓർമ്മ അവന്റെ മനസ്സിൽ ഓടിയെത്തി. അതേസമയം രോഗത്തിൽ പ്രയാസപ്പെടുന്ന അനുജനും എന്താണ് ചെയ്യേണ്ടത്.

റോണി ഓടിപ്പോയി തന്റെ സമ്പാദ്യം എടുത്തു. "ഇതാ അമ്മേ പണം, അനിയനെ നമ്മൾക്ക് ആശുപത്രിയിൽ കൊണ്ടുപോകാം."

"മോനെ പുൽക്കൂട്."

അമ്മ കരഞ്ഞുകൊണ്ട് അവനെ നോക്കി.

"സാരമില്ല അമ്മേ അടുത്ത വർഷം നമ്മൾക്കുണ്ടാക്കാം."


Bro Jyothi John


Shaji P. Alex Puthussery


John



Joseph M.

കൊച്ചുമോൾ ചെന്നിത്തല


Noel Geevarghese Kulanada


Sunil John Hydrabad
രോഗശാന്തിക്ക്


സീമാ ജോൺസൺ



ഒരു വിശ്വാസി, അടൂർ


ഒരു വിശ്വാസി തേവലക്കര
ഉദ്ദിഷ്ടകാര്യം സാധിച്ചതിന് നന്ദി


ലീലാമ്മ രാജൻ കുട്ടമ്പേരൂർ


സുമ ഉമ്മൻ കാരയ്ക്കാട്


എ.സി. വറുഗീസ് പരുമല


കോശി, കരിപ്പുഴ


Roy, Beena, Bilha


അഞ്ചു തോമസ്


ഒരു വിശ്വാസി കനകപ്പലം


Zacharia Mathew & Family Thiruvalla

ഉദ്ദിഷ്ട കാര്യം സാധിച്ചതിന്




സുസൻ തോമസ്, പി.വി. തോമസ്, ഏലിയാമ്മ തോമസ് മാരാമൺ


ഏലിയാമ്മ ഫിലിപ്പ് പറന്തൽ





ഒരു വിശ്വാസി

# എട്ടുനോമ്പും നടതുറപ്പും തുലാഭാരവും ദൈവമാതാവും

(ഫാ. ജോണി ജോർജ്ജ്)

സിറിയൻ ഓർത്തഡോക്സ് സഭയുടെ കോട്ടയം ഭദ്രാസന പ്രസിദ്ധീകരണമായ "കോട്ടയം ഡയോസീസൻ ബുള്ളറ്റി"ന്റെ 1999 സെപ്തംബർ ലക്കത്തിൽ "പെരുന്നാൾ വിശേഷ"മെന്ന കോളത്തിൽ മണർകാടുപള്ളിയിൽ എട്ടുനോമ്പിന്റെ കാലത്ത് സെപ്തംബർ 7-ാം തീയതി ഞായറാഴ്ച മദ്ധ്യാഹ്നപ്രാർത്ഥനയെത്തുടർന്ന് "നടതുറന്ന്" പരിശുദ്ധ മാതാവിന്റെ രൂപം വിശ്വാസികൾക്കായി ദർശനത്തിന് വയ്ക്കുന്നതിനെക്കുറിച്ച് പറഞ്ഞിരുന്നു. എട്ടുനോമ്പ് മണർകാട് പള്ളിയിലാണ് ആരംഭിച്ചതെന്ന ശക്തമായ അഭിപ്രായം നിലവിലുണ്ടെന്നും "സഭയുടെ കാനോനികമല്ലെങ്കിലും മറ്റേതൊരു നോമ്പിനേക്കാളും പ്രാധാന്യവും പ്രസക്തിയും ഇതിനുണ്ട്" എന്നും അതിൽ എഴുതിയിരുന്നു. അതുപോലെ പുതംകുറ്റി യാക്കോബായ പള്ളിയിൽ പെരുന്നാൾ ചടങ്ങുകളുടെ ഭാഗമായി പാച്ചോർകൊണ്ട് തുലാഭാരം നടത്തിയതായി സെപ്തംബർ 10-ാം തീയതിയിലെ മലയാള മനോരമയിലും വായിച്ചു. ഈ കാര്യങ്ങളാണ് ഈ കുറിപ്പെഴുതാൻ പ്രേരകമായത്.

"നോ(യ്)മ്പ്" എന്നതിന് മിതാഹാരവ്രതം, വ്രതാനുഷ്ഠാനം, ഒരുങ്ങിയിരുപ്പ് എന്നെല്ലാമാണ് അർത്ഥം. 'നോയ്' എന്നാൽ ദുഃഖമെന്നർത്ഥം. സ്വന്തപാപത്തെക്കുറിച്ച് അനുതപിക്കാനുള്ള അവസരമാണ് നോമ്പ് ഒരുക്കുന്നത്. ആത്മീയ ജീവിതത്തെ പരിപോഷിപ്പിക്കാൻ നോമ്പനുഷ്ഠാനം വളരെ നല്ലതാണ്.

പെരുന്നാൾ വലിയ നാളാണ്; മഹത്തായ ദിവസമാണ്. സഭയുടെ ആരാധനാക്രമമനുസരിച്ച് അനേക പെരുന്നാളുകളുണ്ട്. വ.ദി.ശ്രീ. മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോറെപ്പിസ്കോപ്പാ പരിഭാഷപ്പെടുത്തി പാമ്പാക്കുട മാർ ജൂലിയസ് പ്രസിൽ അടിച്ച "പാമ്പാക്കുട നമസ്കാരക്രമം" എന്നറിയപ്പെടുന്ന പ്രാർത്ഥനാപുസ്തകത്തിൽ, ആണ്ടടക്കമുള്ള മാറാനായ പെരുന്നാളുകളുടേയും മറ്റു പെരുന്നാളുകളുടേയും "ചുരുങ്ങിയ പട്ടിക"യിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ശ്രദ്ധേയമാണ്. മാറാനായ പെരുന്നാളുകൾ എന്നു പറഞ്ഞാൽ കർത്താവിന്റെ രക്ഷണ്യപ്രവർത്തനങ്ങളോടനുബന്ധിച്ചുള്ള പെരുന്നാളുകളാണ്. അതുപോലെതന്നെ പ്രാധാന്യം കൊടുത്ത് അനുഷ്ഠിക്കേണ്ട മറ്റ് പെരുന്നാളുകളുമുണ്ട്. പെരുന്നാളുകളെ മൂന്നായി തരംതിരിക്കാം.

1. കർത്താവിന്റെ ജീവിതവും പ്രവർത്തനവുമായി ബന്ധപ്പെട്ടവ. അവയെല്ലാം ഞായറാഴ്ചപോലെ ആചരിക്കേണ്ടവയാണ്. വി. കുർബ്ബാനയിൽ അന്ന് സംബന്ധിക്കണം. വേദവായനയിലും ധ്യാനത്തിലും അന്ന് സമയം ചെലവിടണം. ലൗകിക കാര്യങ്ങളിൽനിന്ന് ഒഴിഞ്ഞിരിക്കണം.

2. രണ്ടാമത്തെ തരത്തിൽപെട്ട പെരുന്നാളുകൾ നോമ്പ് വീടുന്ന ദിവസങ്ങളിൽ വരുന്നവയാണ്. ഇവ ദൈവമാതാവിന്റേയും പരിശുദ്ധന്മാരുടേയും പെരുന്നാളുകളാണ്. മാറാനായപോലെ ആചരിക്കണം. ബുധനാഴ്ചയും വെള്ളിയാഴ്ചയും വന്നാൽ മാംസം മുതലായവ ഭക്ഷിക്കാം. പക്ഷേ, ലൗകിക കാര്യങ്ങളിൽ നിന്നൊഴിഞ്ഞിരിക്കണം.

**സെപ്തംബർ 7-ാം തീയതി മദ്ധ്യാഹ്ന പ്രാർത്ഥനയെത്തുടർന്ന് നടതുറന്ന് പരിശുദ്ധ മാതാവിന്റെ രൂപം വിശ്വാസികൾക്കായി തുറന്നുവയ്ക്കുന്നു. രൂപംകണ്ട് ആത്മീയ സായൂജ്യം അടയാനായി "നട തുറക്കുന്നത്" ക്രിസ്തീയ ആരാധനയുടെ ആഴമായ അനുഭവത്തിലേക്ക് വരുന്നതിൽനിന്ന് വിശ്വാസികളെ തടയുകയല്ലേ വാസ്തവത്തിൽ ചെയ്യുന്നത്?**

3. മാറാനായപോലെ ആചരിക്കേണ്ടവയാണ് മൂന്നാം വിഭാഗം. എങ്കിലും, വി. കുർബ്ബാനയിൽ സംബന്ധിച്ചശേഷം ലൗകിക കാര്യങ്ങളിൽ ഏർപ്പെടാവുന്നതാണ്. മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ഈ ഗണത്തിൽ പെടുന്നതാണ്. ഓരോ പള്ളിയുടെ പ്രത്യേക പരിശുദ്ധന്റെ പെരുന്നാളും ഇതുപോലെ ആചരിക്കണം.

ആഗസ്റ്റ് 15-ാം തീയതി അതായത് ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ 2-ാം തരത്തിൽപെട്ട പെരുന്നാളാണ്. എന്നാൽ സെപ്തംബർ 8-ാം തീയതി അതായത് ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ 3-ാം തരത്തിൽപെട്ടതാണ്. ശൂനോയോ നോമ്പിനും വാങ്ങിപ്പുപെരുന്നാളിനും പ്രത്യേക പ്രാർത്ഥനയുള്ളപ്പോൾ സെപ്തംബർ 8-ന് പ്രത്യേക പ്രാർത്ഥന ക്രമീകരിച്ചിട്ടുമില്ല. മാത്രവുമല്ല, അതിനുമുമ്പ് നോമ്പു നോൽക്കാൻ സഭ നിർദ്ദേശിച്ചിട്ടുമില്ല. പിന്നെങ്ങനെ, "സഭയുടെ കാനോനികമല്ലെങ്കിലും മറ്റേതൊരു നോമ്പിനെക്കാളും പ്രാധാന്യവും പ്രസക്തിയും ഇതിനുണ്ട്" എന്ന് പറയാൻ കഴിയും? അതിനുള്ള കാരണം ഒരിടത്തും പറഞ്ഞിട്ടുമില്ല. അതുപറയാതെ ഇങ്ങനെയുള്ള അബദ്ധജഡിലമായ പ്രസ്താവനകൾ അടിച്ചിറക്കിവിടുന്നത് തെറ്റല്ലേ? അതും ഒരു ഭദ്രാസനത്തിന്റെ ഔദ്യോഗിക നാവിൽകൂടി!

ക്രിസ്തുമസ്സിനേക്കാൾ ഉയിർപ്പിനാണ് ഓർത്തഡോക്സ് സഭ പ്രാധാന്യം കൊടുക്കുന്നത്. ആ രീതിയിൽ ചിന്തിച്ചാൽത്തന്നെ ദൈവമാതാവിന്റെ വാങ്ങിപ്പിനു കൊടുക്കാത്ത പ്രാധാന്യം കന്യകമറിയാമിന്റെ ജനനത്തിന് കൊടുക്കണമോ?

വ്യത്യസ്തസഭകൾ ഓരോകാലത്ത് അതാതു ദേശത്തിന്റേതായ ആചാരാനുഷ്ഠാനരീതികൾ സ്വീകരിച്ചിട്ടുണ്ട്. ഗ്രീക്കു-ലത്തീൻ സാംസ്കാരിക ദാർശനിക പശ്ചാത്തലത്തിൽ വളർന്നുവന്ന സഭകൾ പൗരസ്ത്യവും പാശ്ചാത്യവുമായ രീതികളെ ഉൾക്കൊണ്ടാണ് വളർന്നുവന്നത്. ഇൻഡ്യൻ സഭ ഹൈന്ദവ പശ്ചാത്തലത്തിൽ വളർന്നുവന്നതുകൊണ്ട് ആ രീതിയിലുള്ള സ്വാധീനങ്ങൾ ഏറെയുണ്ടായി. അത് സ്വാഭാവികവുമാണ്. പക്ഷേ, ഇവിടെ ക്ഷേത്രസംസ്കാരത്തോട് സദൃശ്യമായ രീതിയിൽ.... സെപ്തംബർ 7-ാം തീയതി മദ്ധ്യാഹ്ന പ്രാർത്ഥനയെത്തുടർന്ന് നടതുറന്ന് പരിശുദ്ധ മാതാവിന്റെ രൂപം വിശ്വാസികൾക്കായി തുറന്നുവയ്ക്കുന്നു. രൂപംകണ്ട് ആത്മീയ സായൂജ്യം അടയാനായി "നട തുറക്കുന്നത്" ക്രിസ്തീയ ആരാധനയുടെ ആഴമായ അനുഭവത്തിലേക്ക് വരുന്നതിൽനിന്ന് വിശ്വാസികളെ തടയുകയല്ലേ വാസ്തവത്തിൽ ചെയ്യുന്നത്? ഹൈന്ദവ ക്ഷേത്രത്തിൽ "ശ്രീകോവിലി"നാണ് "നട" എന്നു പറയുന്നത്. അത് അവരുടെ അതിവിശുദ്ധ സ്ഥലമാണ്. ക്രിസ്തീയ ദേവാല

യത്തിൽ അതിവിശുദ്ധ സ്ഥലം മദ്ബഹയാണ്. അവിടം വി. കുർബ്ബാന അർപ്പിക്കാനുള്ളതാണ്. അവിടെ രൂപംവച്ച് ആരാധിക്കുന്നത് ശരിയാണോ?

ദൈവാലയം ദൈവികദർശനത്തിനുള്ള മുഖാന്തിരമാണ്. രൂപങ്ങളെ ആരാധിക്കുന്നത് യഹൂദ-ക്രിസ്തീയ പാരമ്പര്യങ്ങൾക്ക് എതിരുമാണ്. ക്രിസ്തുവിനും ക്രിസ്തുവിന്റെ ശരീരരക്തങ്ങളാകുന്ന വിശുദ്ധ കുർബ്ബാനയ്ക്കും കൊടുക്കുന്ന സ്ഥാനങ്ങളേക്കാൾ ഉപരി ദൈവമാതാവിന്റെ രൂപം പ്രദർശിപ്പിച്ച് അതിന് മാന്ത്രികപരിവേഷം നല്കി സാധാരണ ജനങ്ങളുടെ വിശ്വാസത്തെ ചൂഷണം ചെയ്യുന്നത് ക്രിസ്തീയ ധാർമ്മികശാസ്ത്രപ്രകാരംപോലും നീതീകരിക്കത്തക്കതല്ല. വിശ്വാസികൾക്ക് പ്രയോജനം ചെയ്യാനാണെങ്കിൽ വർഷം മുഴുവൻ അത് തുറന്ന് വയ്ക്കേണ്ടതല്ലേ? എന്തിന് ഏതാനും ദിവസങ്ങളിലേയ്ക്ക് മാത്രമാകണം? ദൈവമാതാവിനെക്കണ്ട് സായൂജ്യമടയേണ്ടത് ഒന്നോ രണ്ടോ ദിവസത്തേയ്ക്കു മാത്രമാണോ? ഈ രീതിയിലുള്ള പ്രകടന പരിപാടികൾ പൗരസ്ത്യ ഓർത്തഡോക്സ് സഭാപാരമ്പര്യത്തിന് വിരുദ്ധമല്ലേ?

പുതംകുറ്റി യാക്കോബായ പള്ളിയിൽ "തുലാഭാരം" നടത്തിയതായി പരാമർശിച്ചല്ലോ. തുലാഭാരം വ്യക്തിയുടെ തുല്യ അളവിൽ നേർച്ച സമർപ്പിക്കലാണ്. പാച്ചോറായിരുന്നു ഇവിടെ നേർച്ച. ഏതു തരത്തിലുള്ള നേർച്ചയായാലും അതിൽ മിതത്വം ആവശ്യമാണ്. ദരിദ്രരായവർക്ക് ഇങ്ങനെയുള്ള നേർച്ചകൾ കഴിക്കാൻ പ്രയാസമായിവരും. ദരിദ്രയായ വിധവയുടെ ചില്ലിക്കാശിന് വില കല്പിച്ച ക്രിസ്തു നേർച്ചവസ്തുവിന്റേയോ ദ്രവ്യത്തിന്റേയോ അളവിനും തൂക്കത്തിനുമല്ല പ്രാധാന്യം കൊടുക്കുന്നത്. പുതിയ രീതികൾ സ്വീകരിക്കുന്നതിൽ ഒരുപക്ഷേ, തെറ്റുകാണാൻ കഴിഞ്ഞെന്നുവരില്ല. എങ്കിലും, വ്യവസ്ഥാപിതമായ മാർഗ്ഗങ്ങൾ അനേകം ഉണ്ടെന്നിരിക്കെ പുതിയവ സ്വീകരിക്കുമ്പോൾ അതിലെന്തോ കൃത്രിമത്വം ഉള്ളതുപോലെ തോന്നുന്നു. മാറ്റങ്ങൾ നല്ലതാണെങ്കിലും, അതിന്റെ ആവശ്യമുണ്ടോ എന്നുകൂടി ചിന്തിക്കണം.

ദൈവമാതാവിന്റെ ആളത്വത്തെക്കുറിച്ച് ചുരുക്കമായി ചില കാര്യങ്ങൾ പറഞ്ഞുകൊണ്ട് ഈ ലേഖനത്തെ സമാപിപ്പിച്ചുകൊള്ളാം. യേശുവിന്റെ അമ്മയായ മറിയാമിന് "കന്യക" എന്ന വിശേഷണം ഒന്നാം നൂറ്റാണ്ടുമുതൽ തന്നെ നല്കിയിരുന്നു. വി. ഹിപ്പോളിറ്റസ് (170-235) ആണ് ആദ്യമായി കന്യകമറിയാമിനെ "ദൈവമാതാവെന്ന്" വിളിച്ചത്. ഒറിജൻ (185-254) "ദൈവത്തെ പ്രസവിച്ചവൾ" എന്നു വിശേഷിപ്പിച്ചു. എന്നാൽ നെസ്തോർ "ക്രിസ്തുവിന്റെ അമ്മ" എന്നാണ് കന്യകമറിയാമിനെ വിശേഷിപ്പിച്ചത്. 431-ലെ എഫേസൂസ് സുന്നഹദോസിൽവച്ച് കന്യകമറിയാം ദൈവമാതാവാണെന്ന് ഔദ്യോഗികമായി പ്രഖ്യാപിക്കപ്പെട്ടു. 1599-ൽ കൂടിയ ഉദയംപേരൂർ നിശ്ചയപ്രകാരം നെസ്റ്റോറിയൻ പാരമ്പര്യമനുസരിച്ച് കന്യകമറിയാമിനെ "ക്രിസ്തുവിന്റെ മാതാവ്" എന്ന് വിളിക്കുന്ന രീതി മാറ്റി "ദൈവമാതാവ്" എന്നാക്കുകയുണ്ടായി. നാസിയാൻസിലെ വി. ഗ്രീഗോറിയോസ് എന്ന പിതാവ്, കന്യകമറിയാമിനെ വി. ദൈവമാതാവെന്ന് വിശേഷിപ്പിക്കാതിരുന്നാൽ ക്രിസ്തുദൈവമല്ലെന്ന് സമ്മതിക്കേണ്ടിവരുമെന്നും അങ്ങനെയുള്ളവർ ദൈവത്തിൽനിന്ന് വളരെ അകലെയാണെന്നും പഠിപ്പിച്ചു.

ദൈവമാതാവിനെ വിശേഷിപ്പിക്കാൻ സഭ ഉപയോഗിക്കുന്ന രണ്ട് രൂപകങ്ങളുണ്ട്. യേശുവിനെ രണ്ടാമാദാമായി പൗലോസ് ശ്ലീഹാ വിശേഷിപ്പിച്ചതുപോലെ, കന്യകമറിയാമിനെ രണ്ടാം ഹവ്വയായി കാണുന്ന പാരമ്പര്യവും സഭയിലുണ്ട്. പഴയ ഹവ്വ പൂർണ്ണവളർച്ചയെത്തിയ മനുഷ്യരൂപത്തിലാണ് "ജനിച്ച"തെങ്കിൽ പുതിയ ഹവ്വ ഒരു ശിശുവായാണ് പിറന്നത്. പഴയ ഹവ്വ ദൈവത്തിന്റെ നിരന്തരമായ സാന്നിദ്ധ്യം അനുഭവിച്ചുകൊണ്ടായിരുന്നു ജീവിച്ചത്. നന്മതിന്മകളെക്കുറിച്ചുള്ള തിരിച്ചറിവ് ദൈവത്തിൽനിന്ന് നേരിട്ടുതന്നെ അവൾക്ക് കിട്ടിയിരുന്നു. പാപം ഇല്ലാത്ത സാഹചര്യത്തിലാണ് അവൾ ജീവിച്ചതെങ്കിലും പിന്നീട് പാപം ചെയ്തു. സാത്താന്റെ പ്രലോഭനത്തിന്നവൾ വഴങ്ങി. മനുഷ്യവർഗ്ഗത്തെ മുഴുവൻ അവൾ പാപത്തിലേക്കു നയിച്ചു.

പുതിയ ഹവ്വ പാപികളായ മനുഷ്യരുടെ മദ്ധ്യത്തിലേക്കാണ് പിറന്നുവീണത്; മറ്റെല്ലാ മനുഷ്യരേയുംപോലെ. പക്ഷേ, അവൾ വിശുദ്ധ ജീവിതം നയിച്ചു. കൃപ നിറഞ്ഞവളായി. ദൈവികരണംപ്രാപിച്ചു. ദൈവം തിരഞ്ഞെടുത്തപ്പോൾ "ഞാൻ കർത്താവിന്റെ ദാസി നിന്റെ ഇഷ്ടംപോലെ എനിക്ക് ഭവിക്കട്ടെ" എന്നുപറഞ്ഞ് ദൈവേഷ്ടത്തിന് വിധേയപ്പെട്ടു. പഴയ ഹവ്വ സാത്താന്റെ പ്രലോഭനത്തിന് വിധേയപ്പെട്ടപ്പോൾ പുതിയ ഹവ്വ ദൈവവഴിയിൽ ജീവിച്ചു. ഇതവളെ ധന്യയാക്കി.

മോശ കണ്ട മുൾപ്പടർപ്പായും കന്യകമറിയാമിനെ വിശേഷിപ്പിക്കുന്നുണ്ട്. മുൾപ്പടർപ്പ് ജ്വലിച്ചുകൊണ്ടിരുന്നെങ്കിലും അത് കത്തി നശിച്ചുപോയില്ല. ദൈവതേജസ്സ് അത്യുജ്ജ്വലമാകയാൽ അവന്റെ മുഖം കാണാവതല്ലല്ലൊ. (പുറ. 33:23). മോശയെപ്പോലും ദൈവം തന്റെ പിൻഭാഗം മാത്രമേ കാണുവാൻ അനുവദിച്ചുള്ളു. യഹോവ മോശയോടു പറഞ്ഞത് "നിനക്ക് എന്റെ മുഖം കാണ്മാൻ കഴികയില്ല. ഒരു മനുഷ്യനും എന്റെ രൂപം കണ്ട് ജീവനോടെ ഇരിക്കയില്ല." അങ്ങനെയുള്ള ദൈവത്തെയാണ് മറിയാം ഉദരത്തിൽ വഹിച്ചത്. ആ മകനെ മടിയിൽ കിടത്തി താലോലിച്ചു. മുഖത്ത് ഉമ്മവച്ച് ലാളിച്ച് വളർത്തി. ആ ഒരു പശ്ചാത്തലത്തിലാണല്ലൊ വചനിപ്പ് പെരുന്നാളിന് ഓർത്തഡോക്സ് സഭ വളരെ പ്രാധാന്യം കൊടുക്കുന്നത്. ദുഃഖവെള്ളിയാഴ്ച വി. കുർബ്ബാന അർപ്പിക്കാറില്ലല്ലോ. എന്നാൽ മാർച്ച് 25 (വചനിപ്പ് പെരുന്നാൾ) ദുഃഖവെള്ളിയാഴ്ചയായി വന്നാൽ അന്ന് വി. കുർബ്ബാന അർപ്പിച്ചതിനുശേഷം ദുഃഖവെള്ളിയാഴ്ചയുടെ ശുശ്രൂഷകൾ നടത്തണമെന്നാണ് സഭ അനുശാസിക്കുന്നത്. ഇതുതന്നെ വചനിപ്പ് പെരുന്നാളിന്റെ പ്രാധാന്യത്തെ കാണിക്കുന്നതാണല്ലൊ.

പണ്ട് മൂന്ന് ശുശ്രൂഷകളാണ് ക്രിസ്തുമസ്സിന് നടത്തിയിരുന്നത്. ഒന്ന്, സന്ധ്യയ്ക്ക്. അനാദിയായി പിതാവായ ദൈവത്തിൽ നിന്നുള്ള പുത്രൻ തമ്പുരാന്റെ "ജനന"ത്തെ ഓർക്കാൻ. രണ്ട്, പാതിരായ്ക്ക്. കാലത്തികവിൽ കന്യകമറിയാമിൽനിന്നുള്ള ജനനം കൊണ്ടാടാൻ. മൂന്ന്, പ്രഭാതത്തിൽ. വിശ്വാസിയുടെ ഹൃദയത്തിലുള്ള യേശുവിന്റെ ജനനം. മൂന്നാമത്തെ കാര്യം പലപ്പോഴും നമ്മൾ വിസ്മരിക്കുന്നു. അത് അനുഭവമായിത്തീരാതെയാതോരു അനുഷ്ഠാനത്തിനും അർത്ഥമില്ല.



# ദൂതസന്ദേശം

## കുഞ്ഞുമോൻ വാരികാട്

ലോക ചരിത്രത്തിലെ ഏറ്റവും വലിയ അത്ഭുതമാണ് യേശുക്രിസ്തുവിന്റെ ജനനം. ഈ ജനനത്തെപ്പറ്റിയുള്ള കാര്യങ്ങൾ നൂറ്റാണ്ടുകൾക്കുമുമ്പ് പ്രവാചകന്മാരായ യെശയ്യാ (9:6)വും മീഖാ (5:2)യും പ്രവചിച്ചിരുന്നു. ഇത് രണ്ടായിരമാണ്ടുമുമ്പ് യാഥാർത്ഥ്യമായി. ആ മഹത് സംഭവത്തിന്റെ പ്രഖ്യാപനം ശ്രേഷ്ഠനിരയിൽ സ്ഥാനം പിടിച്ചു.

"അന്നു ആ പ്രദേശത്ത് ഇടയന്മാർ രാത്രിയിൽ ആട്ടിൻകൂട്ടത്തെ കാവൽ കാത്ത് വെളിയിൽ പാർത്തിരുന്നു. അപ്പോൾ കർത്താവിന്റെ ദൂതൻ അവരുടെ അരികെ നിന്നു കർത്താവിന്റെ തേജസ്സ് അവരെ ചുറ്റിമിന്നി, അവർ ഭയപരവശരായിതീർന്നു. ദൂതൻ അവരോടു ഭയപ്പെടേണ്ട, സർവ്വജനത്തിനും ഉണ്ടാകുവാനുള്ളോരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ യേശുക്രിസ്തു എന്ന രക്ഷിതാവ് ഇതാ ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു." (ലൂക്കോ. 2:8-11)

ഈ സന്ദേശം ദേവാലയങ്ങളിലോ, സിന്നഗോഗുകളിലോ അല്ല മുഴങ്ങിയത്. ദൂതന്റെ ശബ്ദം ആകാശങ്ങളിൽനിന്നും പ്രതിധ്വനിച്ചു. ദൈവത്തിന്റെ ദൂതൻ ആട്ടിടയന്മാരോടായി അറിയിച്ചു. അവർ ദരിദ്രരെങ്കിലും ശബ്ദകോലാഹലങ്ങളിൽനിന്നും സ്വർഗ്ഗീയ ശബ്ദം തിരിച്ചറിയുവാൻ കഴിവുള്ളവരായിരുന്നു. യെരുശലേം ദേവാലയത്തിലെ മഹാപുരോഹിതന്മാരോടോ, വേദശാസ്ത്രിമാരോടോ അറിയിക്കാതെ യേശുക്രിസ്തുവിന്റെ ജനനം ഇടയന്മാരെയാണ് അറിയിച്ചത്. സ്ഥാനവും മഹിമയും നോക്കിയല്ല ദൈവം മനുഷ്യരോട് ഇടപെടുന്നത്. തന്റെ ശബ്ദം കേൾക്കുവാൻ സമർപ്പണവും വാഞ്ചയുമുള്ളവരോടാണ്.

രാത്രിയിലാണ് ഈ സന്ദേശം അറിയിച്ചത് എന്നും വളരെ പ്രാധാന്യം അർഹിക്കുന്നു. സൂര്യതേജസ്സ് മറഞ്ഞതുനിമിത്തം ഉണ്ടായ ഇരുട്ടു മാത്രമല്ല അവിടെ അർത്ഥമാക്കുന്നത്. മനുഷ്യൻ ധാർമ്മികമായും ആത്മീയമായും അന്ധകാരത്തിൽ ആണ്ടുപോകുന്ന സമയം. ഇരുൾ പരക്കുമ്പോൾ യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയുടെ പ്രതീക്ഷ കാത്തുസൂക്ഷിക്കേണ്ടതാണെന്നു സൂചിപ്പിക്കുന്നു. മിസ്രയീമ്യരുടെ അടിമത്വത്തിലായിരുന്ന യിസ്രേയേൽ ജനം വിടുവിക്കപ്പെടുന്നത് രാത്രിയിലായിരുന്നു. രാത്രിയുടെ ഏകാന്തതയിലാണ് മധുരതരമായ സങ്കീർത്തനങ്ങൾ ദാവീദിനു ദൈവം നല്കിയത്. കാരാഗൃഹത്തിൽ ആയിരുന്ന പൗലോസും ശീലാസും പ്രാർത്ഥിച്ചതും വിടുതൽ ലഭിച്ചതും രാത്രിയിലായിരുന്നു. യേശുവിന്റെ ജനനവും രാത്രിയുടെ നിശബ്ദതയിലായിരുന്നു. ഇരുൾ എത്ര കഠിനമായി തോന്നിയാലും അതിനു മീതെ ഒളിമിന്നുന്ന സൂര്യശോഭയുണ്ട്. വെളിച്ചമാകുന്ന യേശുക്രിസ്തുവിനെ അവിടെ പ്രവേശിപ്പിക്കുമ്പോൾ സന്തോഷവും ആനന്ദവും സംതൃപ്തിയും കളിയാടും.

"ഭയപ്പെടേണ്ട" എന്നതായിരുന്നു യഹോവയുടെ ദൂതന്റെ ആദ്യവാക്ക്. യേശുക്രിസ്തുവിന്റെ ജനനത്തിനുമുമ്പ് ലോകം ഭയത്തിലായിരുന്നു. റോമൻ നിയമം കഠിനമാണെന്നും യിസ്രായേല്യരും, യിസ്രായേല്യർ തങ്ങളോടു മത്സരിക്കുമെന്നും റോമക്കാരും ഭയപ്പെട്ടിരുന്നു. സാദൂക്യരും പരീശന്മാരും അന്യോന്യം ഭയപ്പെട്ടിരുന്നു. ഇവർക്കെല്ലാം ചുങ്കക്കാരെയും ഭയമായിരുന്നു. അതോടൊപ്പം വിശ്വാസവും ഇല്ലായിരുന്നു. എന്നാൽ, തന്നിൽ വിശ്വസിക്കുന്നവരെ നിർഭയം നടത്തുവാൻ യേശുക്രിസ്തു ശക്തനാണ്.

ഇന്നത്തെ മനുഷ്യൻ ഭയത്തിന് അടിമപ്പെട്ടിരിക്കുന്നു. ദൈവത്തെ ഒഴികെ മറ്റെല്ലാറ്റിനെയും മനുഷ്യൻ ഭയപ്പെടുന്നു. യേശുക്രിസ്തുവിൽക്കൂടി പിതാവാം ദൈവത്തിൽ അഭയം പ്രാപിക്കുന്നതിൽകൂടി മാത്രമേ മനുഷ്യനു മോചനം ഉള്ളു. ഈ മോചനം സ്വന്തം ശക്തികൊണ്ടു നേടാനാവില്ല. യേശുക്രിസ്തുവിലൂടെ മാത്രമേ അത് സാദ്ധ്യമാകുകയുള്ളു. ഭയത്തെ ഉപേക്ഷിച്ച് യേശുക്രിസ്തുവിനെ രക്ഷിതാവായി സ്വീകരിക്കുന്നതിലൂടെ മാത്രമേ അത് സാദ്ധ്യമാവുകയുള്ളു. "ഭയപ്പെടേണ്ട" എന്നുള്ള ദൂതന്റെ വാക്കുകൾ അതാണ് സൂചിപ്പിക്കുന്നത്.

ഭാവി ഇരുളടഞ്ഞതായി ഭയപ്പെടുന്നവർക്ക് യേശുക്രിസ്തുവാണ് ഉത്തരം. ജീവിതഭാരം വഹിക്കാവുന്നതിലധികമാണെന്നു ഭയപ്പെടുന്നവർക്ക് പരിഹാരം യേശുക്രിസ്തുവാണ്. മരണത്തെ ഭയപ്പെടുന്നുയെങ്കിൽ യേശുക്രിസ്തുമാത്രമാണ് മരണത്തെ ജയിച്ചവൻ. അങ്ങനെ വരുമ്പോൾ "ഹേ മരണമേ നിന്റെ ജയം എവിടെ"യെന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹായെപ്പോലെ ചോദിപ്പാൻ കഴിയും.

മറ്റൊന്ന്, "മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു"യെന്നുള്ളതായിരുന്നു ദൂതന്റെ സന്ദേശത്തിൽ ഉണ്ടായിരുന്നത്. മനുഷ്യവർഗ്ഗത്തിന് ലഭിച്ചിട്ടുള്ളതിൽ ഏറ്റവും ശ്രേഷ്ഠമായ ഒരു സന്ദേശമാണ്. ഈ സന്ദേശത്തിലൂടെ ദൈവം മനുഷ്യനെ സ്നേഹിക്കുന്നുയെന്നുള്ളതാണ്. തന്റെ പുത്രനെ ഭൂമിയിലേക്ക് അയച്ചതിലൂടെ ആ സ്നേഹം പ്രദർശിക്കപ്പെടുകയായിരുന്നു.

ദൈവശക്തി മഹത്വരമാണെന്ന് പ്രഖ്യാപിക്കുന്നതിലൂടെ ആ ശക്തി മനുഷ്യനുമായി പങ്കുവെയ്ക്കുവാൻ ആഗ്രഹിക്കുന്നുയെന്നുള്ള അറിയിപ്പാണ്. ഇതിലൂടെ ഭയത്തെ പ്രത്യാശയായും, വിദ്വേഷത്തെ സ്നേഹമായും, സ്വാർത്ഥതയെ നിസ്വാർത്ഥതയായും അടിമത്വത്തെ സ്വാതന്ത്ര്യമായും, പാപഭാരത്തെ ക്ഷമ കീഴടക്കുന്നതായും വെളിപ്പെടുത്തുന്നു. ഇത് ലോകത്തെതന്നെ മാറ്റിമറച്ചിരിക്കുന്നു. വിഷാദം തളംകെട്ടി നിന്നിരുന്ന മുഖത്ത് സന്തോഷത്തിന്റെ തിളക്കം. ഏകാന്തതയുടെ അകത്തളത്തിൽ യോജിപ്പിന്റെ തുടിപ്പ്. നിരാശയുടെ സ്ഥാനത്ത് പ്രത്യാശയുടെ തിളക്കം. ക്രിസ്തുവിലായിരിക്കുന്നവർക്ക് കഷ്ടതകൾ ഉണ്ടാകുകയില്ലായെന്നർത്ഥമില്ല. എന്നാൽ മനുഷ്യന് ലോകത്തിൽ കഷ്ടതകൾ ഉണ്ടെങ്കിലും ദൈവം നമ്മോടൊപ്പം ഉണ്ടായിരിക്കുമെന്നാണ് അവിടുന്ന് വാഗ്ദാനം ചെയ്തിരിക്കുന്നത്.

യേശുക്രിസ്തു ലോകത്തിൽ അവതരിച്ചത് രക്ഷകനായിട്ടാണ്. ഈ ഒരു സത്യം ഉൾക്കൊണ്ടുകൊണ്ട് അവിടുത്തെ അംഗീകരിക്കാത്തവർക്കു ക്രിസ്തുവുമായോ, ക്രിസ്തുമസ്സുമായോ യാതൊരു ബന്ധവും ഇല്ല. രക്ഷകനായി പിറന്ന യേശുക്രിസ്തുവിനെ ലോകത്തിന് പരിചയപ്പെടുത്തുകയെന്നതായിരിക്കണം ഈ സന്ദേശത്തിന്റെ ഉദ്ദേശം.

ദൂതന്റെ സന്ദേശത്തിൽ അടുത്തതായി കാണുന്നത് "സർവ്വജനത്തിനും" എന്നുള്ളതാണ്. യേശുക്രിസ്തുവിന്റെ രക്ഷണ്യവേല പ്രത്യേക സമുദായങ്ങൾക്കോ, സംഘങ്ങൾക്കോ, മതങ്ങൾക്കോ മാത്രമായിരുന്നി

# താമസിച്ചതിന് ക്ഷമാപണം



## P.J. VARGHESE

Barbil

ല്ല. അത് എല്ലാവർക്കും വേണ്ടിയുള്ളതാണ്. "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കേണ്ടതിന് ദൈവം അവനെ നല്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." (യോഹ. 3:16) എന്നതാണ് അരുളിചെയ്തിട്ടുള്ളത്. എല്ലാവരും പാപം ചെയ്തുയെന്നുള്ളതിനാൽ ഏവർക്കും ഒരു രക്ഷകൻ ആവശ്യം ഉണ്ടെന്നു തെളിയുന്നു. അതുകൊണ്ടത്രെ "രക്ഷിതാവ് നിങ്ങൾക്കായി ജനിച്ചത്." എന്നാൽ ഈ രക്ഷാസന്ദേശം മനുഷ്യൻ ഉൾക്കൊണ്ടില്ലയെന്നുള്ളത് ദുഃഖകരമാണ്.

ദൂതന്റെ സന്ദേശത്തിൽ അവസാനമായി പറഞ്ഞിരിക്കുന്നത് "നിങ്ങൾക്കായി" എന്നതാണ്. യേശുക്രിസ്തു ഈ ലോകത്തിലേക്കുവന്ന് നിന്ദയും പരിഹാസവും ഏറ്റത് നിനക്കായിട്ടാണ്. യേശു രക്തം ചിന്തിയതും നിനക്കായിട്ടാണ്. അങ്ങനെ യേശുക്രിസ്തു ജനിച്ചതും മരിച്ചതും അടക്കപ്പെട്ടതും ഉയിർത്തെഴുന്നേറ്റതും നിനക്കുവേണ്ടിയാണ്. നമുക്കുവേണ്ടിയാണ്. യേശുക്രിസ്തുവിന്റെ ജനനംമൂലമാണ് ലോകത്തിൽ മനുഷ്യന്റെ പാപങ്ങൾ ക്ഷമിക്കപ്പെടുകയും രക്ഷയുടെ സന്തോഷം ഉണ്ടായതും. ആ യേശുവിനെ നമ്മുടെ രക്ഷകനായി ഹൃദയത്തിലേക്കു ക്ഷണിക്കണം. അതല്ലാതെ ബേത്ലഹേമിലെ വഴിയമ്പലംപോലെ യേശുക്രിസ്തുവിന് ഇടം നല്കുവാനാവാത്തവിധം തിരക്കേറിയതായിരിക്കരുത് നമ്മുടെ ജീവിതം.

വിദ്വാന്മാർ യേശുക്രിസ്തുവിന് പൊന്നും മൂരും കുന്തിരിക്കവും കാഴ്ചകൊണ്ടുവന്നു. അതുപോലെ എന്തു കാഴ്ചയാണ് അവിടുത്തെ സന്നിധിയിൽ കാഴ്ചയായി അർപ്പിക്കുവാൻ കഴിയുന്നതെന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു.

○

# മറ മാറുമ്പോൾ

# അടുക്കള അവുസേപ്പ്

## വെള്ളിക്കോൽ

ആളുകൾ ആകെ തരം, രണ്ട്. ആരാധന ആഹാരമാക്കിയവരും ആഹാരം ആരാധനയാക്കുന്നവരും: മറ്റുള്ള വകതിരിവുകളൊന്നും ഈ മഹാതിരിവിന് മേലെയല്ല. ഈ നേർരേഖയ്ക്ക് എതിർവര ഇതുവരെ വന്നിട്ടില്ല. മതം മിതമായിട്ടുള്ള വരും അതിനെതിരുള്ളവരും ഈ മതത്തിന് അന്യരല്ല. ഇത് വേദാന്തിയുടെയോ താത്വികന്റെയോ പഠിച്ചെടുത്ത പ്രമാണവുമല്ല. ഒട്ടേറെ പേർക്ക് ഏറെക്കാലം വെച്ചുവിളമ്പിയ അവുസേപ്പിന്റെ അനുഭവജ്ഞാനമാണ്. ആളുകളുടെ ഊടും പാവും നോക്കി ഊടറിഞ്ഞ് വിഭവങ്ങൾ വിളമ്പുന്ന അവന് വ്യക്തിപ്രഭാവം തൂക്കി നോക്കുന്ന വെള്ളിക്കോലാണ് ഭക്ഷണം. പൊന്നുരച്ചു നോക്കണം. ആൾ അടുത്തറിയണം. അത് പഴയ പരമാർത്ഥം. പൊന്നിന്റെ മാറ്ററിയാൻ മാർഗ്ഗം പലതുണ്ടിന്ന്. ആൾ അടുത്തില്ലാതെയല്ലെ ഇന്നത്തെ അഭിമുഖങ്ങൾ. ഇന്റർനെറ്റല്ലെ കാര്യസ്ഥൻ. എന്നാൽ ഒരാളെ കൂട്ടികിഴിച്ച് നീക്കി ബാക്കി പറയാൻ ഭക്ഷണം തന്നെ മുഖ്യം. ഗുണവും മണവും മുഖവുമറിയാമല്ലൊ. കൂടെ കിടക്കുന്നവനല്ലെ, രാപ്പനിയറിയൂ.

ആരാധന ആഹാരമാക്കുന്നവർ സംപൂജ്യരാണ്. സംശയമില്ല. എന്നാൽ ഭക്ഷണം ആരാധനയാക്കുന്നവർ വെറും പൂജ്യമാണോ? ദൈവം തീറ്റിപ്പോറ്റുന്നുയെന്ന് വിശ്വാസം. വിശന്നവർക്കായി അപ്പം വർദ്ധിപ്പിച്ചവനല്ലെ കർത്താവ്. വിശപ്പ് പാപമാണോ? ഭക്ഷണം മോശമാണോ? മണ്ണല്ലെ മനുഷ്യൻ. മനുഷ്യനല്ലെ മണ്ണ്. മണ്ണ് തിന്നുന്നുയെന്ന് പറഞ്ഞാൽ തെറ്റാണ്? മണ്ണ് നല്കുന്നതു ഭക്ഷിക്കുന്നുയെന്നുവന്നാൽ ആക്ഷേപമാണോ? മനുഷ്യന്റെ വരവും മടക്കവും മണ്ണിൽനിന്ന് മണ്ണിലേക്കുതന്നെയെന്നല്ലെ നാട്ടുപറച്ചിൽ. പിന്നെന്തിനാ മണ്ണ് മാന്തുന്നത്? മാറ്റുന്നത്? പട്ടയമുള്ളവരും അതില്ലാത്തവരും ഇവിടെ വെറും പാട്ടക്കാർതന്നെ. ജന്മി മുകളിലാണ്. വേദാന്തച്ചുവയുള്ള ഈ വർത്തമാനം അവുസേപ്പിന്റെ പ്രത്യേകതയാണ്. അവനത് പാരമ്പര്യസമ്പത്ത്.

ഭക്ഷിപ്പാനുള്ള കഴിവ് കഴിച്ചാൽ പിന്നെന്താണ് മനുഷ്യരിൽ വ്യത്യാസം. നിറം മാറ്റമുള്ളതു തൊലിയിൽ മാത്രം അതു മാറ്റിയാൽ ചോര ചുവന്നുതന്നെ. ആരുടെയും അതായിരിക്കും. മാവേലി കണ്ട മഹത്വം ഇതായിരിക്കാം: മാനുഷ്യരെല്ലാം ഒന്നുപോലെ. അതു സാമ്പത്തിക ശാസ്ത്രമല്ല; നരവംശശാസ്ത്രം. അവുസേപ്പ് എപ്പോഴും ഭക്ഷണത്തിന്റെ കൂടെയാണ്. മറ്റൊന്നാകാൻ ഒക്കുകയില്ലല്ലൊ. മനസ്സിലെ കൊള്ളരുതായ്മവെച്ച് നോക്കുമ്പോൾ വയറ്റിൽ കൊള്ളുന്നതൊന്നും ആ ഗ്രേഡിൽ എത്തുകയില്ലെന്നുള്ളതാണ് അവന്റെ അനുഭവം. "മനസ്സിൽ ഗുണമില്ലാത്തവനെ, നിന്നോടാരു ഗുണം ചെയ്യും" എന്നുള്ളത് അവന്റെ മൗനപ്രാർത്ഥനയുടെ ഭാഗമാണ്. വാദത്തിനൊന്നും അവനില്ല. കേട്ടറിവിനെവിടെയാ തിയറി? അതിന്റെ താങ്ങില്ലാതെ തന്നെ നിലനില്ക്കുന്നുയെന്നുള്ളതല്ലെ അതിന്റെ മേന്മ.

> **ഭക്ഷിപ്പാനുള്ള കഴിവ് കഴിച്ചാൽ പിന്നെന്താണ് മനുഷ്യരിൽ വ്യത്യാസം. നിറം മാറ്റമുള്ളതു തൊലിയിൽ മാത്രം അതു മാറ്റിയാൽ ചോര ചുവന്നുതന്നെ. ആരുടെയും അതായിരിക്കും. മാവേലി കണ്ട മഹത്വം ഇതായിരിക്കാം: മാനുഷ്യരെല്ലാം ഒന്നുപോലെ. അതു സാമ്പത്തിക ശാസ്ത്രമല്ല; നരവംശശാസ്ത്രം.**

അടുക്കള വിശേഷം വീമ്പടിക്കുന്നതാണ് അവുസേപ്പിന്റെ പ്രധാന ബലഹീനത. മനുഷ്യരിൽ ബലഹീനതയ്ക്ക് വ്യത്യാസമുണ്ടല്ലൊ. നാലാളുകൾ കൂടുന്നിടത്ത് അടുക്കളക്കാര്യമാണ് അവുസേപ്പിന്റെ സുവിശേഷം. പാചകകലയിൽ പ്രാവീണ്യമില്ലെങ്കിലും അടുക്കള വിചാരത്തിൽ പതിനായിരം കാര്യം പറയാനുണ്ടാകും. അടുക്കളവഴി പോകാത്ത നാട്ടുകാര്യങ്ങളില്ലല്ലൊ. അങ്ങനെ പോയതാണ് അരമന രഹസ്യം അങ്ങാടിപ്പാട്ടെന്ന പറച്ചിലുതന്നെ. കുക്കിങ്ങിന് ക്ലാസ്സെടുക്കുന്ന കൊച്ചമ്മമാർപോലും കറിയുടെ ഒറ്റമൂലി പ്രയോഗം അവനിൽനിന്നും കുറിച്ചെടുക്കും. അവർ അതിന് വെജിറ്റബിൾ ആപ്പിറ്റൈസർ എന്നു പേരിട്ട് വിളമ്പും. കറിക്കരിഞ്ഞ് തഴമ്പുവന്ന വിരലുകളിൽനിന്നും രുചിവഴക്കമേറിയ നാവിൽനിന്നും വഴുതിവന്നതാണറിവ്. അടുക്കള പലതുകണ്ടതല്ലെ അവൻ. അനുഭവമല്ലെ മാറ്റേറിയ അറിവ്. ഈ അറിവിന്റെ വായാടിത്യമാണ് സാക്ഷാൽ മുക്കത്ത് ഇട്ടൻ മകൻ ഔസേപ്പിനെ അടുക്കള അവുസേപ്പ് എന്ന് തരംതാഴ്ത്തിയത്. അതൊരു തൊഴിൽ നാമവും ക്രിയാനാമധേയവും.

വയസ്സുദീനം വന്നതോടുകൂടി അവുസേപ്പിന് വീണ്ടുവിചാരമേറി. കുശിനിക്കാരൻ സ്വർഗ്ഗത്തിലെത്തുമോ? അതാണ് ആലോചന. അന്വേഷണം വിശ്വാസത്തിന്റെ ആഴക്കുറവല്ല സംശയത്തിന്റെ ആധിക്യമാണ് ആലസ്യം പ്രശ്നം ഉരുട്ടുന്നത്. സന്ധ്യാപ്രാർത്ഥനയ്ക്ക് സത്യക്രിസ്ത്യാനി നിന്നുകൊടുക്കുമ്പോൾ അരിവെപ്പുകാരൻ അടുപ്പിനരികിലാണ്. പ്രാർത്ഥന തീർത്തുവരുന്നവരുടെ അടുത്ത പരിപാടിക്കായി. പണ്ടൊരിക്കൽ, "മോചനമതിന്നായി, പാപികളെ വരുവീൻ" എന്ന് കേട്ടപ്പോൾ മീൻ ഒരുക്കിയതിന്റെ മനംമറിച്ചിൽ ഇപ്പോഴുമുണ്ട് ഓർമ്മയിൽ. ആരോടാണ് പറഞ്ഞതെന്ന് വിട്ടുപോയി. ഉടയവനാന്ന് ഉരിയാടിയത് അവനോടെന്നപോലെ കരുതിവെച്ചിരിക്കുകയാണ്: "ഈ മലയിലുമല്ല, ഊർശ്ലേമിലുമല്ല. സത്യ ആരാധകർ ആത്മാവിലും സത്യത്തിലുമാണ് ദൈവത്തെ ഓർക്കുന്നത്." അവനും ഓർമ്മ മാത്രം. അപ്പോൾ അൾത്താര അടുക്കള ആയാൽ മതിയോ? സത്യത്തിലും ആത്മാവിലുമെന്നുള്ളതൊക്കെ അവുസേപ്പിന് പിടികിട്ടാത്ത കാര്യമാണ്. മറിച്ചുള്ളത് പരിചയമില്ലാഞ്ഞിട്ടായിരിക്കും. വിപരീതമാണല്ലൊ അർത്ഥം വ്യക്തമാക്കുന്നത്. വെളിച്ചം വെളിവാകുന്നത് ഇരുട്ടുകയറുമ്പോഴാണ് പലർക്കും.

അവന് പിടികിട്ടാത്ത പലതും അച്ചന്റെ പിടിയിലുണ്ടെന്നവനറിയാം. അദ്ദേഹം ഗവേഷണം നടത്തി കണ്ടുപിടിച്ച ദൈവം

ചില്ലിട്ട അലമാരിയിലെ തടിയൻ പുസ്തകത്തിലുണ്ട്. പ്രത്യേക അവസരത്തിൽ സുഹൃത്തുക്കൾക്ക് താൻ പാകംചെയ്ത വിഭവങ്ങളുടെ കൂടെ അവ വാഴ്ത്തി അച്ചൻ വിളമ്പാറുണ്ട്. അവൻ ഫോറിനാ. അവുസേപ്പിനറിയാം. കൂട്ടിവായിക്കാൻ കൂട്ടുകാരനെ തെരക്കുന്ന കുശിനിക്കാരന് അഖിലാണ്ഡമണ്ഡപ മണിയിച്ചൊരുക്കിയവനെക്കുറിച്ച് ആകെ അറിയുന്നത് മൂന്ന് കുറ്റിവാചകങ്ങൾ മാത്രം: ദൈവം സർവ്വശക്തൻ, കർത്താവ് കാരുണ്യവാൻ, മുട്ടിവിളിച്ചാൽ തള്ളിക്കളയുകയില്ല. ഈ ത്രിമാന വെളിച്ചത്തിൽ അവൻ സംതൃപ്തൻ. ദൈവസാന്നിദ്ധ്യം തർക്കിക്കുന്നവനോട് താല്പര്യമില്ല. പുച്ഛമാണ്. അതിൽ വാദിക്കാനെന്തിരിക്കുന്നു? താനുണ്ടോയെന്ന് തന്നോടുതന്നെ ചോദിക്കുന്നതുപോലെ അപരിചിതമാണവനത്. വായിച്ചുനോക്കി കാര്യം മനസ്സിലാക്കുവാനുള്ള കഴിവ് കമ്മിയാണ്. എന്നാൽ സംസാരിക്കുന്നതിൽനിന്ന് കാര്യത്തിന്റെ കിടപ്പ് മനസ്സിലാക്കും. അവിടെ പറയുന്നവന്റെ ശബ്ദവും കണ്ണും ചുണ്ടുമൊക്കെയാണ് അക്ഷരമാകുന്നത്, ലിപിയില്ലാത്ത ഭാഷ. സർവ്വദേശ ഭാഷ.

അടുക്കളപ്പണി ആരാധനയാകുമോ? അരിവാർക്കുമ്പോൾ ആത്മഗതം. ആഫ്രിക്കയിൽ ഒരു കറുത്ത കുശിനിക്കാരൻ വിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ട കാര്യം കേട്ടിട്ടുണ്ട്. ആ അടുക്കള കാണാൻ കൊതിച്ചിട്ടുണ്ട്. കൊതിപ്പിക്കുന്ന അടുക്കളയാണല്ലോ മാന്യതയുടെ മുദ്ര. ആരാധന കഴിച്ചുവരുന്നവൈദികന് ആഹാരമൊരുക്കിയവൻ ആദരിക്കപ്പെടുന്നു. കഴിച്ചവനെവിടെ? ഒരുക്കിയവനെവിടെ? എവിടെയോ പള്ളിപ്പണിക്ക് കല്ലുകൊണ്ടുപോയ വണ്ടികാളയ്ക്ക് വൈയ്ക്കോലിട്ടു കൊടുത്തവന്റെ പേര്, പള്ളി പണിയിച്ചവന്റെ പേര് മാറ്റി, മാലാഖ എഴുതിവെച്ചത് അവന്റെ ഓർമ്മയിൽ വന്നു. പ്രാർത്ഥനയോടൊപ്പം ഓർക്കേണ്ട ഒന്നായി കരുതിയിരിക്കുന്നു അത്.

ആയിടെ വിദേശസഞ്ചാരം കഴിഞ്ഞ് വന്ന വൈദികൻ ഭക്ഷണം കഴിക്കുമ്പോൾ പറഞ്ഞുകേട്ട വിശേഷം അത്ഭുതമായി തോന്നി. വഴിവക്കിലെ കുർബ്ബാന. ഞായറാഴ്ചകളിൽ ഹൈവേകളിലൂടെ ദീർഘയാത്ര ചെയ്യുന്നവർക്ക് മോട്ടൽ എന്നപോലെ മൊബൈൽ പള്ളികളും. സമയവും സൗകര്യവുംപോലെ പറ്റുന്നിടത്ത് ഡ്രൈവിൻ ചെയ്ത് വിശാല സ്ഥലത്തേക്ക് കടക്കാം. നിർത്തിയിട്ടുള്ള കസേരകളിൽ ഇരിക്കാം. അംഗവൈകല്യമുള്ളവർക്കു കാറിൽത്തന്നെയിരുന്ന് ആരാധനയിൽ പങ്കുചേരാം. അവുസേപ്പിന് ആശ്വാസം, പലതുകൊണ്ടും വഴിക്കാല അവൻ കേട്ടിട്ടുണ്ട്. വഴി' ആരാധന ഒരു പുതുമ.

പുതുമയുള്ള എന്തെല്ലാം നമ്മൾ കണ്ടുകഴിഞ്ഞു. വികസനത്തിന്റെ പടവുകൾ പലതും കഴിഞ്ഞ ദശകങ്ങളിൽ കയറി. സഭയിൽ വികടനത്തിന്റെ വിടവുകളിലേക്കും ഇറങ്ങി. അപ്പോൾ പല ജാതി കുർബ്ബാനകളുമായി പരിചയപ്പെട്ടു. കലഹത്തിന്റെ കൊടുങ്കാറ്റിൽ. അതിലൊന്നല്ലെ മലബാറിലെ കാപ്പി കുർബ്ബാന, അങ്ങനെ കാപ്പി കുർബ്ബാനയും പൈതൃകസ്വത്തായി. കാപ്പി കാനോൻപോലെ. കുർബ്ബാന അർപ്പിച്ചുകൊണ്ടിരിക്കെ അതുപൂർത്തിയാക്കാതെ ഇറക്കിവിടുന്ന പടം പത്രത്തിൽ അന്ന് വന്നതാണ്. പടത്തിന്റെ ബായ്ക്ക് ഗ്രൗണ്ടിൽ കാപ്പിച്ചെടി. നല്ല പടം. ഏറെ നാളായി അത് സൂക്ഷിക്കുന്നു. വിശദീകരണയോഗങ്ങളിൽ വിളമ്പിയിട്ടുള്ളതാണ്. കാപ്പിച്ചെടിക്ക് കക്ഷി വൈരാഗ്യത്തിന്റെ സുവിശേഷം പണ്ടേയുണ്ടല്ലോ. ഋഷിശ്രേഷ്ഠനായ ആത്മീയപിതാവിന്റെ പുറമല്ലെ അടിച്ചുപൊളിച്ചത്, പിറവത്ത്. വലംമ്പൂരിൽ കൊച്ചുവെളുപ്പാൻ കാലത്ത് പള്ളിയുടെ മേൽക്കൂര പൊളിച്ച് അനുഷ്ഠിച്ച മഹാചാര്യന്റെ കുർബ്ബാന മറന്നുപോയോ? വി. കുർബ്ബാനയോട് ചേർത്തു പറയാൻ ഭയപ്പെടുന്ന പല ജാതികളും കുർബ്ബാനകളും നടന്നിട്ടില്ലെ. കഴിഞ്ഞതൊക്കെ പോകട്ടെ. അതല്ലെ ക്രിസ്തീയം. മനസ്സേ, മടങ്ങുക.

കാർഗിൽ സംഘട്ടനം അടുക്കള അവുസേപ്പിന് ഒരു സംശയത്തിന്റെ കൂടെ നിഴൽ നിരത്തി. വാർത്തകൾ വന്നുവീഴുന്നു. വൈകുന്നേരം വിഡ്ഢിപ്പെട്ടിയിൽ. "പാകിസ്ഥാന്റെ 19 പടയാളികൾ വധിക്കപ്പെട്ടു. നമ്മുടെ 93 ജവാന്മാർ വീരചരമം പ്രാപിച്ചു." വധമായാലും ചരമമായാലും കാറ്റു പോയതാണ് കാര്യമെന്ന് ആർക്കാണറിയാത്തത്. സംശയം തെരുത്തുവരുന്നത് കൊലകുറ്റമാണോയെന്നുള്ളതാണ്. തനിക്കുവേണ്ടി കൊന്നതല്ല, രണ്ടു കൂട്ടരും. സ്വന്തമായിട്ടൊന്നും നേടിയതുമില്ല. കുരുക്ഷേത്രത്തിൽ സംശയനിവാരണം നടത്തിയിട്ടുള്ളത് ആശ്വാസം. സംശയമെ തീരുന്നുള്ളു. കുറ്റം നിലനില്ക്കുന്നു. ഉത്തരവാദി ആര്? സ്വന്തം കുറ്റബോധത്തിൽ നിന്നാണ് അവുസേപ്പിന്റെ നീതിസാരം വാർന്നുവീഴുന്നത്. അടുക്കള ആരാധന കലങ്ങിയ കടലാണ് താനെന്നൊരു തോന്നൽ.

പള്ളിമുറ്റത്ത് അന്തിക്ക് സന്ധിച്ചപ്പോൾ അച്ചന്റെ കുശിനിക്കാരനോട് ശുശ്രൂഷക്കാരൻ ഒരു സത്യം പറഞ്ഞു. കൊച്ചു കുമ്പസാരം. ആരാധനയ്ക്ക് തിരിപിടിക്കുന്ന അവന് ഒരു തരിപോലും അനുഭവസുഖം അതിൽനിന്നില്ല. ഉരൽ മദ്ദളത്തിനോട് പരാതി പറയുന്നു. ആരാധനയ്ക്ക് നില്ക്കുമ്പോൾ ശുശ്രൂഷിക്കുന്നതിലാണ് ശ്രദ്ധ മുഴുവനും. പാളരുതെന്ന് താല്പര്യമുണ്ട്. ദൈവത്തെ പ്രതിയല്ലാ താൻ പ്രതിയാകാതിരിക്കാനാണ്. ശ്രദ്ധ കൂടുന്തോറും തെറ്റ് കൂടുന്നു. മുൻകൂർ ജാമ്യംപോലെ മുൻകൂർ ജാഗ്രതയെടുക്കുന്നു. അടുത്ത കാര്യമാണ് മനസ്സിലെപ്പോഴും. അപ്പോഴത്തെതല്ല. കോ-ഓർഡിനേഷൻ കോടിപ്പോകുന്നു. ശ്രുതിയിൽ വെള്ളിടിവീഴുന്നു. അപസ്വരം കേൾക്കുന്നു; അനവസരത്തിൽ. കൂടെയുള്ളവരും ദൈവസാന്നിദ്ധ്യത്തിലാണ് ആരാധനയ്ക്ക് നില്ക്കുന്നതെന്ന് ആരെങ്കിലും പറയണോ? ആരാധന അധികാരിയെയോ ആദ്യന്തമില്ലാത്തവനെയോ? കൂടെയുള്ളവൻ ഉപകരണം മാത്രമൊ? അവന്റേത് അശ്രദ്ധയോ അന്യത്ര ശ്രദ്ധയോ? പയ്യൻ പരുങ്ങലിലാണ്. ഭാവി ആവിയാകുമോ?

അവുസേപ്പിന് ആവലാധികളൊന്നുമില്ല. സദാസംതൃപ്തൻ. എന്നാൽ, ചന്ദ്രബിംബത്തിലെ കളങ്കംപോലെ ഓർമ്മയിൽ ഒരു മുള്ളിരിക്കുന്നുണ്ട്. ആയിടെയുണ്ടായ സംഭവം ആ മുള്ള് ഇളക്കി. പൗരോഹിത്യത്തിന്റെ ശ്രേണിയിലുള്ളവരൊക്കയും പള്ളിയിലുണ്ടായിരുന്നു. സന്യാസസമൂഹത്തിൽനിന്നുപോലും. അവരേറിയെന്ന് കരുതി മേന്മ കുറയുകയില്ലല്ലോ. അത് ഒരു അബ്കാരിയുടെ അപ്പന്റെ പത്താം ചാത്ത കുർബ്ബാനയായിരുന്നു. കേമമായിട്ട് എന്തെങ്കിലും നടത്തുമ്പോൾ അബ്കാരിക്ക് പലരെയും വരുത്താതെ പറ്റുകയില്ലല്ലൊ. ക്ഷണിതാക്കൾക്ക് സന്നിഹിതരാകാതെയും. അവൻ വിളിച്ചു. ഇവർ വന്നു. തടിക്കച്ചവടക്കാരൻ കല്ലായി മുഹമ്മദിന്റെ കോഴിക്കൂട് ഉൽഘാടനം ഹാസ്യകവി ചെമ്മനം ചാക്കോ വിവരിക്കുന്നതുപോലെയല്ല എന്നു മാത്രം.

തെരക്കിലൂടെ സെമിത്തേരിയിൽനിന്ന് ഇറങ്ങിയപ്പോൾ മുള്ള് വീണ്ടും ഇളകി. അപ്പന്റെ ഒരാണ്ടുപോലും നടത്തിയിട്ടില്ല. അമ്മയുടെ അതീവമായ താല്പര്യമായിരുന്നു ആദ്യത്തെ ആണ്ടിനെങ്കിലും ചാത്തം നടത്തി പണംവെച്ച് പിരിയണമെന്ന്. അങ്ങനെ ഒരു പറച്ചിൽ പല പ്രദേശങ്ങളിലുമുണ്ട്. പണംവെച്ച് പിരിയുക. തളികയിൽ നാണയമിടുന്നതിന്റെ ശബ്ദം അമ്മയുടെ സ്വപ്നമായിരുന്നു. മകൻ അതൊരു

ദിവാസ്വപ്നമാക്കി. കഴിവും ചുറ്റുപാടുമുണ്ടായിരുന്നെങ്കിലും അവന്റെ മർക്കടന്യായം മൂലം നടന്നില്ല. അപ്പന്റെ നടക്കാതിരുന്നതുകൊണ്ട് അമ്മയുടേത് ആലോചിച്ചതുമില്ല. മരണാനന്തര ആവശ്യങ്ങളിൽ അങ്ങനെയൊരു പതിവുണ്ടുപോലും ചില സ്ഥലങ്ങളിൽ. പ്രായശ്ചിത്തത്തോടുകൂടി പതിവ് ലംഘിക്കാൻ മാനസാന്തരപ്പെടുന്നുണ്ട്. പക്ഷെ, കൂടെ കൂടുവാൻ കൂടപ്പിറപ്പുകൾ ഇല്ല. പേരിന് ശേഷിക്കുന്നവൾ കിടപ്പിലും. ഇപ്പോൾ അമ്മായിഅപ്പന്റെയും അമ്മായിഅമ്മയുടെയും ചാത്തംപേറുമ്പോൾ ചോറിന് രുചികുറവ്. മൂത്തവരുടെ വാക്ക് മുതു നെല്ലിക്കാ. അവനത് ബോധ്യമായി. മുള്ളല്ലെ, ഓർമ്മയിൽ അവനതിരിക്കട്ടെ!

പൊള്ളിയാലും പഠിയ്ക്കാത്തവരുടെ പൊരുത്തക്കേടാണ് പൊറുക്കാനാവാത്തത്

ഒരുവൻ ഒരു ദിവസം ഉച്ചകഴിഞ്ഞ് ആവഴി പോയപ്പോൾ ഭയന്നുപോയി. ഒരു സംസാരം. അവിടെനിന്ന് ശബ്ദം വരാൻ പാടില്ലാത്തതാണ്. എത്തിനോക്കിയിട്ടും ആരെയും കാണുന്നില്ല. ശബ്ദമുണ്ട്. ഭയന്നതിൽ തെറ്റുണ്ടോ? അതു ശവക്കോട്ടയാണ്. ശ്രദ്ധിച്ചപ്പോൾ ഒരാൾ മാത്രമാണ് ശബ്ദിക്കുന്നത്. പ്രേതമാണോ ഭ്രാന്തനാണോ? കേട്ടത് ഇപ്രകാരമായിരുന്നു:

"ദൈവമെ! എനിക്ക് ഒന്നും അറിഞ്ഞുകൂടാ. എന്നാൽ ഞാനറിയുന്നു, ഞാനറിയാത്തൊരിടത്ത് നീ ഇരിക്കുന്നു. ഇതു മാത്രം ഞാനറിയുന്നു. എങ്ങനെ അറിഞ്ഞെന്നും എന്തിനാ അറിഞ്ഞതെന്നും അറിയില്ല. അറിയുന്നില്ലായെന്ന് മാത്രം അറിയുന്നു. എന്താ നിന്നോടു പറയേണ്ടതെന്നും എന്തുപറയാൻ പാടില്ലെന്നും അറിയുകയില്ല. പിന്നെ എങ്ങനെയാണ് പ്രാർത്ഥിക്കുന്നത്?

അറിയാവുന്നവർ എഴുതിവെച്ച പ്രാർത്ഥന പഠിച്ചാൽ മതിയെങ്കിൽ, കൂട്ടിവായിക്കാനറിയില്ല. കൂട്ടിവായിക്കാൻ പഠിച്ചില്ലെങ്കിൽ അക്ഷരത്തിനെന്താണ് അർത്ഥം? എനിക്കു വായന ഇല്ല. പ്രാർത്ഥന ഇല്ല. എന്റെ ഹൃദയം ഞാൻ കാണാത്ത നിനക്ക് തരുന്നു. നിനക്കു എന്നെ കാണാമല്ലൊ? നീ എന്റെ ഹൃദയത്തിൽ കടക്കണം. എനിക്കതു മതി. ഇതു പ്രാർത്ഥനയാകുമെങ്കിൽ, ഉപേക്ഷിക്കാതെ, ഈ അപേക്ഷ എടുക്കണം. എടുത്തെ പറ്റു. എന്നോട് പറ, എടുത്തെന്ന്."

അവൻ ഒന്നുകൂടി എത്തിനോക്കി. നാലുമൂലയിലും സെമിത്തേരിയുടെ വടക്കെ മൂലയിൽ മുള്ളുള്ള കള്ളിച്ചെടിയുടെ കീഴിലിരിക്കുന്നു.

'അടുക്കള അവുസേപ്പ്' എന്നു വിളിച്ചില്ല. 'നഥാനിയേൽ' എന്നാണ് നാവിൽ വന്നത്. അതും വിളിച്ചില്ല. അതിനു തനിക്ക് അർഹതയില്ലന്നൊരു തോന്നൽ. നിങ്ങൾക്കോ?

❑

# മുന്തിരിവള്ളി നശിപ്പിയ്ക്കുന്ന കുറുക്കന്മാരെയും ചെറുകുറുക്കന്മാരെയും ചെറുത്തു തോല്പിക്കുക

**ഫാദർ. ഏ.എം. വർഗീസ്, പന്തളം**

വേദപുസ്തകത്തിലെ ഉത്തമഗീതം എന്ന പുസ്തകത്തിൽ കാണുന്ന മുന്തിരിത്തോട്ടം, മുന്തിരിവള്ളി, മുന്തിരിനീര് എന്നിവയെപ്പറ്റിയുള്ള വർണ്ണപ്പകിട്ടാർന്ന വർണ്ണനകൾ വിചാരമധുരങ്ങളാണ്. ആകെയുള്ള എട്ട് അദ്ധ്യായങ്ങളിൽ കണ്ണോടിച്ചുകഴിയുമ്പോൾ പതിനഞ്ചു സ്ഥാനങ്ങളിൽ ഈ മുന്തിരിത്തോട്ടങ്ങളും മുന്തിരിവള്ളികളും മുന്തിരിരസങ്ങളും പ്രത്യക്ഷപ്പെടുന്നു. ഉത്തമഗീതത്തിൽ ഉടനീളം ഉദ്ധരിയ്ക്കുന്ന സൗന്ദര്യവും സ്നേഹവും സുഗന്ധവും മനോഹരത്വവും മാധുര്യവും ആസ്വാദനവും ആനന്ദവും ഓരോ മനുഷ്യനിലും ദൃശ്യമാകേണ്ട ഉത്തമ ഫലങ്ങളിലേയ്ക്ക് വിരൽ ചൂണ്ടുന്നു.

ദൈവസാദൃശ്യത്തിൽ, മാലാഖമാരേക്കാൾ അല്പംമാത്രം താഴ്ത്തി സൃഷ്ടിക്കപ്പെട്ട മനുഷ്യനെ മനോഹരമായ ഒരു മുന്തിരിത്തോട്ടമായി ഉപമിക്കുന്നത് ഉചിതമായ കാഴ്ചപ്പാടുതന്നെയാണ്. ദൈവം സ്നേഹമാകുന്നു. ഈ സ്നേഹത്തിന്റെയും പ്രേമത്തിന്റെയും സൗന്ദര്യവും സുഗന്ധവും സംവഹിയ്ക്കുന്ന സംശുദ്ധമായ മന്ദിരമാണ് മനുഷ്യൻ. ഇങ്ങനെയുള്ള മനുഷ്യൻ ഉൾപ്പെടുന്ന കുടുംബവും കുടുംബങ്ങൾ ഉൾപ്പെടുന്ന സമൂഹവും ഫലപ്രദമായ മുന്തിരിത്തോട്ടവും മുന്തിരിവള്ളികളുമാണ്.

പ്രേമത്തിന്റെ പരിമളവും പരിപാവനത്വവും പാടിപ്പുകഴ്ത്തുന്ന ഉത്തമഗീതത്തിലെ മുന്തിരിത്തോട്ടത്തിന്റെ ചന്തത്തിനും ചാരുതയ്ക്കും പക്വതയ്ക്കും ഭംഗംവരുത്തുന്ന വിപരീതശക്തികളെപ്പറ്റി ജാഗ്രതയോടിരിപ്പാൻ താക്കീതുനല്കുന്ന ഭാഗമാണ് ലേഖനവിഷയം. ഉത്തമഗീതത്തിലെ താക്കീത് ഇപ്രകാരമാണ്. "ഞങ്ങളുടെ മുന്തിരിത്തോട്ടങ്ങൾ പൂത്തിരിയ്ക്കയാൽ മുന്തിരിവള്ളി നശിപ്പിയ്ക്കുന്ന കുറുക്കന്മാരേ- ചെറുകുറുക്കന്മാരേത്തന്നെ, പിടിച്ചു തരുവീൻ" (ഉത്തമഗീതം 2:15) മുന്തിരിത്തോപ്പായി സങ്കല്പിയ്ക്കാവുന്ന ഓരോ ദൈവമക്കളെയും ഉണർത്തുന്ന ഉത്തമഗീതം.

തക്കതായ സമയംനോക്കി മനുഷ്യനെ ദൈവത്തിൽനിന്നും അകറ്റുവാൻ സമീപിയ്ക്കുന്ന സാത്താന്മാരോട് മേൽ ഉദ്ധരിച്ച കുറുക്കന്മാരെയും ചെറുകുറുക്കന്മാരെയും ഉപമിയ്ക്കാം. ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിയ്ക്കുക. അത് മറ്റൊന്നുമല്ല, പിന്നെയോ കുറുക്കന്മാർ കടന്നുവരുന്ന സമയമാണ്. മുന്തിരിവള്ളികൾ പുഷ്പിച്ചപ്പോൾ, ഫലം പുറപ്പെടുവിയ്ക്കുവാൻ സമയമായപ്പോൾ അതാ അടുത്തടുത്തുവരുന്നു കുറുക്കന്മാരും ചെറുകുറുക്കന്മാരും. ഇവരെ പിടികൂടേണ്ടതും അവരുടെ ലക്ഷ്യത്തെ തകർക്കേണ്ടതും തോട്ടത്തിന്റെയും വള്ളികളുടെയും മുന്തിരിക്കായ്കനികളുടെയും നിലനില്പിന് അത്യന്താപേക്ഷിതമാണ്.

കുറുക്കന്മാർ: ഏതെങ്കിലും ഒരു ദൈവമകൻ പരീക്ഷകളെ വെല്ലുവാൻ പ്രത്യേകം തയ്യാറെടുക്കുമ്പോൾ കുറുക്കന്മാർ കുറുക്കുവഴികളുമായി തെറ്റിയ്ക്കുവാൻ വരുന്നു. നമ്മുടെ നാഥനായ കർത്താവ് നാല്പതു ദിവസത്തെ ഉപവാസത്തിൽ കൂടെയും പ്രാർത്ഥനാനിരതമായ നോമ്പിൽകൂടെയും ശക്തിസംഭരിച്ച സന്ദർഭത്തിൽ പരീക്ഷിപ്പാനായി സാത്താൻ അടുത്തുചെന്നത് ഓർക്കുക. ദൈവകല്പനകൾ പാലിക്കാതിരിയ്ക്കുവാനും ദൈവനിയോഗങ്ങളെ നിഷേധിയ്ക്കുവാനും പെരും സാത്താന്മാരായ കുറുക്കന്മാർ പ്രേരിപ്പിയ്ക്കുന്നു. വിശ്വാസം, പ്രത്യാശ, ന്യായവിധി, അനുതാപം എന്നിവകളെപ്പറ്റി തെറ്റായ ബോധവത്ക്കരണം നടത്തുന്ന സാത്താൻ കുറുക്കൻ തിന്മകളെ തഴുകുവാനും താലോലിയ്ക്കുവാനും മനുഷ്യനെ പ്രേരിപ്പിയ്ക്കുന്നു. പരിശുദ്ധാത്മവ്യാപാരത്തിന് വിഘാതം വരുത്തുന്ന പ്രവണതകൾക്ക് പ്രോത്സാഹനം നല്കി കടുത്ത പാപങ്ങളിലേയ്ക്ക് മനുഷ്യനെ സാത്താൻ കുറുക്കൻ കടത്തിവിട്ട് മനുഷ്യന്റെ ആത്മസൗന്ദര്യത്തെയും സൗരഭ്യത്തെയും നശിപ്പിയ്ക്കുന്നു. സാത്താന്റെ ഇത്തരം പ്രവർത്തനശൈലിയെപ്പറ്റി ദൈവമക്കൾ സൂക്ഷിച്ചു കൊള്ളണമെന്നുള്ള താക്കീതാണ് കുറുക്കന്മാരേ പിടിച്ചുതരുവീൻ എന്നുള്ള രാജ്ഞിയുടെ അഭ്യർത്ഥനയിലെ അന്തസ്സാരം.

ചെറുകുറുക്കന്മാർ: മുന്തിരിവള്ളികളെയും അതിലെ പൂക്കളെയും നശിപ്പിക്കുവാൻ തക്കംനോക്കി തോട്ടത്തിലേക്ക് ഇറങ്ങുന്ന ചെറുകുറുക്കന്മാർ, കുടുംബങ്ങളിലും സമൂഹങ്ങളിലും പുലർത്തപ്പെടേണ്ട സ്നേഹത്തിന്റെ സൗരഭ്യവും സൗന്ദര്യവും നശിപ്പിയ്ക്കുന്ന കൊച്ചുകൊച്ചു പാപങ്ങളെ പ്രതിനിധീകരിയ്ക്കുന്നു. വലിയ പാപങ്ങളൊന്നുമല്ലെന്ന് പ്രത്യക്ഷത്തിൽ തോന്നാവുന്ന ചെറുകുറുക്കന്മാർ കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരെക്കൂടിയും തെറ്റിച്ച് മുന്തിരിത്തോട്ടത്തെ മുടിയ്ക്കുന്നു. അലസത, നിരാശ, നിഗളം, മുൻകോപം, സ്വാർത്ഥത, സത്യസന്ധതയില്ലായ്മ, വിശ്വാസവഞ്ചന, പ്രതികാരദാഹം, പരദൂഷണം, ഭയം എന്നിത്യാദി പലതരം കൊച്ചുസാത്താന്മാർ മനുഷ്യനാകുന്ന മുന്തിരിത്തോപ്പിന്റെ മനോഹരത്വത്തെ നശിപ്പിയ്ക്കുന്നു. ഇവകളിൽ മുൻപന്തിയിൽ നിരത്താവുന്ന മൂന്നു നാലു ചെറുകുറുക്കന്മാരെപ്പറ്റി മാത്രം ചുരുക്കത്തിൽ പ്രതിപാദിക്കട്ടെ.

1. പരദൂഷണം: നാലുപേർ ഒന്നിച്ചുകൂടുന്ന രംഗങ്ങളിൽ, അത് ആദ്ധ്യാത്മികരംഗമായാൽപ്പോലും മറ്റുള്ളവരുടെ കുറ്റങ്ങൾ പറയുന്ന ക്രൂരവിനോദം മുന്തിരിത്തോട്ടം മുടിയ്ക്കുന്ന ഏർപ്പാടാണ്. സത്യം എന്തെന്നും എവിടെയെന്നും നോക്കാതെ കേട്ടുകേൾവിയുടെ അടിസ്ഥാനത്തിൽ അന്യനെപ്പറ്റി ദൂഷണം സംസാരിയ്ക്കുന്ന സാമൂഹ്യവിപത്ത് അതിഭയങ്കരമാണ്. പരദൂഷണം പറച്ചിലും പരത്തലും ഒരുതരം ജീവിതചര്യയായി സ്വീകരിച്ചിട്ടുള്ള വർപോലും സമൂഹത്തിലും സഭയ്ക്കുള്ളിലും ഉണ്ട്. മുൻവിധികൾ മുൻനിറുത്തി മൂർച്ചയേറിയതും മുനകൂർത്തതുമായ വാക്കുകൾവഴി മറ്റുള്ളവരെ വേദനിപ്പിയ്ക്കുന്ന വ്യവസായശൃംഖലതന്നെ നമ്മുടെയിടയിലില്ലേ? ഈ പൈശാചികതന്ത്രമാകുന്ന ചെറുകുറുക്കനെ പിടിച്ചുകെട്ടുവാനും ചെറുത്തു തോല്പിക്കുവാനും ദൈവമക്കൾ ഏവരും ദൈവത്തിന്റെ സർവ്വായുധവർഗ്ഗം എടുത്തേ മതിയാവൂ. (എഫേസ്യർ 6:11)

2. തന്നെത്താൻ വലുതാകുന്ന ഭാവം: കുടുംബങ്ങളിലും സമൂഹത്തിലും സഭ

യിലും സ്നേഹത്തിന്റെ 'സുഗന്ധസമീരണനെ തടഞ്ഞുനിറുത്തുന്ന നിഗളമെന്ന ചെറുകുറുക്കനെ പിടികൂടി ബന്ധിയ്ക്കുവാനുള്ള ഉപായത്തെപ്പറ്റിയും ഉപകരണത്തെപ്പറ്റിയും നമ്മുടെ കർത്താവ് പ്രത്യേകം അരുളിച്ചെയ്തിട്ടുണ്ട്. തന്നെത്താൻ ഉയർത്തിക്കാട്ടുന്ന അഹന്തയുടെ അന്ധകാരം അകറ്റുവാൻ വിനയത്തിന്റെ വിളക്കുകൾ നാം ഓരോരുത്തരും വഹിയ്ക്കേണ്ടിയിരിക്കുന്നു. നമ്മുടെ രക്ഷകനായ യേശുവിലുള്ള ഭാവം നമ്മിൽ രൂപീകൃതമായെങ്കിൽ മാത്രമേ ഈ ചെറുകുറുക്കനെ ചെറുക്കുവാൻ സാധിക്കൂ. (ഫിലിപ്പിയർ. 2:3-6) തങ്ങൾ മാത്രം നീതിമാന്മാരെന്നും മറ്റുള്ളവരൊക്കെ തെറ്റുകാരെന്നും കരുതുന്ന പരീശപ്രവണത, പിടിച്ചടക്കേണ്ട ചെറുകുറുക്കനാണ്. "മറ്റുള്ളവരെ തങ്ങളേക്കാൾ ശ്രേഷ്ഠരെന്ന് എണ്ണുക" എന്നുള്ള പൗലോസ് അപ്പൊസ്തോലന്റെ പ്രബോധനം രാജാവിന്റെ മുന്തിരിത്തോട്ടം നശിപ്പിയ്ക്കുന്ന ചെറുകുറുക്കന്മാരേ പിടിച്ചുകെട്ടുവാൻ പര്യാപ്തമായ ഉപകരണമാണ്. വലിയവൻ ഭാവത്തിന്റെ പേരിൽമാത്രം സഭയാകുന്ന മുന്തിരിത്തോപ്പും അതിലെ പുഷ്പിയ്ക്കുന്ന വള്ളികളും അതിന്റെ സ്വാഭാവികസൗരഭ്യവും സൗന്ദര്യവും നഷ്ടപ്പെടുത്തിക്കൊണ്ടിരിയ്ക്കുന്ന വേദനാജനകമായ ഇന്നത്തെ അനുഭവം ആരെയാണ് വേദനിപ്പിയ്ക്കാത്തത്. സമൂഹത്തിലെ ഭയജനകമായ അസ്വസ്ഥതയ്ക്ക് മുഖ്യകാരണം എല്ലാ രംഗങ്ങളിലും അടിച്ചുയരുന്ന അഹന്തയുടെ കാറ്റാണ്.

3. പ്രതികാരദാഹം: ഈ ചെറുകുറുക്കൻ കാരണം കടന്നുകൂടുന്ന നാശം ഭയങ്കരമാണ്. വാശിയും വൈരാഗ്യവും മൂത്ത് പ്രതികാരം ചെയ്യുവാനുള്ള പ്രവണതയിൽ വൻപാപങ്ങൾക്ക് മനുഷ്യൻ വിധേയനാകുന്നു. കൊലയും, കൊള്ളയും കൊള്ളിവയ്പും എല്ലാം പ്രതികാരത്തിന്റെ പ്രതിരൂപങ്ങളായി മാറുന്നു. ദൈവത്തിന്റെ കരുണാഭാവത്തെ കാണുവാൻ കഴിയാത്ത ഒരുതരം അന്ധത മനുഷ്യമനസ്സിൽ കടത്തിവിടുവാൻ പ്രതികാരദാഹം പ്രേരണ നല്കുന്നു. ദൈവം ക്ഷമിയ്ക്കുന്നവനും നല്ലവരുടെ മേലും ദുഷ്ടന്മാരുടെ മേലും മഴപെയ്യിക്കുന്നവനും ആകുന്നുവെന്നുള്ള കാഴ്ചപ്പാട് അശേഷം ഇല്ലാതാക്കുന്ന പ്രതികാരവാഞ്ഛനാശത്തിലേയ്ക്കു നയിക്കുന്നു. പ്രതികാരം യഹോവയ്ക്കുള്ളത്. അവൻ പകരം വീട്ടും എന്നുള്ള ദൈവവചനം പ്രതികാരത്തിന്റെ കൊടുങ്കാറ്റിൽ കേൾക്കപ്പെടാതെ പോകുന്നു. "തിന്മയോടു തോല്ക്കാതെ നന്മയാൽ തിന്മയെ ജയിക്കുക" എന്നുള്ള പരിശുദ്ധനായ പൗലോസിന്റെ വാക്കുകൾ എത്ര മനോഹരം. (റോമർ. 12:21) തിന്മ, തീ തുല്യം കത്തിപ്പടരുന്ന സമൂഹത്തിൽ പ്രതികാരബുദ്ധി അശേഷം അകറ്റിയെങ്കിൽ മാത്രമേ ദൈവമക്കളാകുന്ന മുന്തിരിത്തോപ്പുകളായി മുന്നേറുവാൻ നമുക്ക് സാധിയ്ക്കുകയുള്ളൂ. പ്രതികാരത്തിന്റെ ജ്വാല മനസ്സിൽ ഉയരുമ്പോൾ പ്രത്യുപകാരത്തിന്റെ ദീപം കത്തിച്ച് പ്രകാശം പ്രദാനം ചെയ്യുവാൻ നമുക്ക് കഴിയണം.

4. ഭയവും സംശയവും: ചെറുകുറുക്കനാകുന്ന സാത്താൻ മനുഷ്യമനസ്സിൽ വിതയ്ക്കുന്ന വിനയുടെ വിത്താണ് ഭയം. മനുഷ്യനാകുന്ന മുന്തിരിത്തോട്ടത്തിന്റെ ഉഗ്രശത്രുവാണ് ഭയം. ഭയവും സംശയവും കെട്ടുപിണഞ്ഞ് കിടക്കുന്നു. ഭയം സംശയത്തേയും സംശയം ഭയത്തേയും ജനിപ്പിയ്ക്കുന്നു. സംശയം വിശ്വാസഹത്യയിലേയ്ക്ക് മനുഷ്യനെ നയിക്കുന്നു. തന്മൂലം അതിന്റേതായ ഭയം മനുഷ്യനെ അടിമയാക്കുകയും, വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവ ക്രമേണ അപ്രത്യക്ഷമായി മുന്തിരിത്തോപ്പ് നശിയ്ക്കുകയും ചെയ്യുന്നു. 'ഭയപ്പെടേണ്ട' എന്ന് യേശുനാഥൻ പലപ്രാവശ്യം അരുളിച്ചെയ്തു. ഏതുരംഗത്തിലും സത്യത്തിൽ നാം അഭയം കണ്ടെത്തുമ്പോൾ ഭയം നമ്മെ വിട്ടുമാറുന്നു. സത്യത്തെ ആയുധമാക്കുന്നവരുടെ മനസ്സാക്ഷി സംശുദ്ധമായിരിക്കും. ആ മനസ്സിൽ മുന്തിരിവള്ളി പൂർണ്ണമായി പുഷ്പിയ്ക്കുന്നു.

പൗലോസ് ശ്ലീഹാ ഗലാത്യർക്ക് എഴുതിയതുപോലെ, ദുശ്ചിന്ത, ഭോഗാസക്തി, കലഹം, ആഭിചാരം, വിഗ്രഹാരാധന, ഈർഷ്യ, ക്രോധം, അത്യാഗ്രഹം, പിറുപിറുപ്പ്, പരദൂഷണം, കൊല, മദ്യപാനം, മദിരോത്സവം, സങ്കുചിത ചിന്ത എന്നിത്യാദി ജഡീകതയിൽ ലോകം മുഴുവൻ മുഴുകിയിരിക്കുന്നു. സംഭ്രമജനകമായ ഈ സന്ദർഭത്തിൽ മേൽപ്പറഞ്ഞ ചെറുകുറുക്കന്മാരേ നിരോധിച്ചും ബന്ധിച്ചും ദൈവരാജ്യത്തിന്റെ കെട്ടുപണിക്കാരായി ജീവിപ്പാൻ പരിശുദ്ധാത്മസഹായം നമുക്കു ലഭിക്കട്ടെ.

രാജാവിന്റെ മുന്തിരിത്തോട്ടമാണ് ഓരോ മനുഷ്യനും. ദൈവരാജ്യം നിങ്ങളിൽത്തന്നെയാകുന്നുവെന്നും കർത്താവ് കല്പിച്ചു. "ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളുമാകുന്നു" എന്നും പ്രത്യേകം കർത്താവ് കല്പിച്ചു. (യോഹ. 15:1-5) ഈ പ്രധാന മുന്തിരിവള്ളിയേയും അതിന്റെ കൊമ്പുകളേയും നശിപ്പിയ്ക്കുന്ന കുറുക്കന്മാരെയും ചെറുകുറുക്കന്മാരേയും ചെറുത്തുതോല്പിക്കുവാനുള്ള ദൈവത്തിന്റെ ആയുധങ്ങളായി നമ്മുടെ ജീവിതത്തെ ശ്രദ്ധേയമായ ജീവിതചര്യകൾക്ക് വിധേയമാക്കാം.

◆

# വിസ്മരിക്കപ്പെടുന്ന ദനഹാ പെരുന്നാൾ: ഒരു നിർദ്ദേശം

ഫാ. ഡോ. കെ.എം. ജോർജ്ജ്

പൗരസ്ത്യക്രിസ്തീയ പാരമ്പര്യത്തിലെ ഏറ്റവും പ്രമുഖ മോറാനായ പെരുന്നാളുകളാണ് നമ്മുടെ കർത്താവിന്റെ ഉയിർപ്പും മാമോദീസായും. യേശു യോർദ്ദാൻ നദിയിൽവച്ച് യോഹന്നാൻ സ്നാപകനിൽനിന്ന് മാമോദീസാ ഏറ്റ സംഭവത്തെയാണ് 'ദനഹാ' (Epiphany) പെരുന്നാളിൽ നാം ആഘോഷിക്കുന്നത്.

'ദനഹാ' 'ഉദയ'മാണ് – നീതി സൂര്യനായ ക്രിസ്തുവിന്റെ പരസ്യമായ ഉദയം. ആദ്യത്തെ മുപ്പതു വർഷങ്ങൾ ഏതാണ്ട് അജ്ഞാതനായിരുന്ന നസ്രായനായ യേശു യോർദ്ദാൻ നദിയിൽ സ്നാനമേറ്റപ്പോൾ, പെട്ടെന്ന് പിതാവിന്റെ പ്രിയപുത്രനായി ലോകത്തിന് വെളിപ്പെട്ടു. പരിശുദ്ധാത്മാവും പ്രാവിന്റെ രൂപത്തിൽ അവന്റെ മേൽ ആവസിച്ചു. ഇത് വിശുദ്ധ ത്രിത്വത്തിന്റെ വെളിപ്പെടുത്തലായും മിശിഹായുടെ പരസ്യമായ ഉദയമായും സഭ വ്യാഖ്യാനിക്കുന്നു. പ്രകാശങ്ങളുടെ പെരുന്നാൾ, ദിവ്യവെളിപാടിന്റെ തിരുനാൾ (Feast of Lights, Theophany) എന്നീ പേരുകൾ കൂടി ഇതിന് പുരാതന സഭയിൽ നല്കപ്പെട്ടിരുന്നു.

നാലാം നൂറ്റാണ്ടിൽ റോമിലെ സഭയിൽ ക്രിസ്തുമസ്സ് ആഘോഷം തുടങ്ങി. അവിടെ അക്രൈസ്തവർക്കിടയിൽ നിലനിന്നിരുന്ന ഒരു സൂര്യോത്സവത്തെ രൂപാന്തരപ്പെടുത്തിയാണ് കർത്താവിന്റെ ജനനപ്പെരുന്നാൾ ഡിസംബർ 25-ന് ആഘോഷിച്ചു തുടങ്ങിയത്. പില്ക്കാലത്ത് ഈ പെരുന്നാൾ പൗരസ്ത്യസഭകളിലും (അർമ്മീനിയൻ ഓർത്തഡോക്സ് സഭയൊഴിച്ച്) പ്രചരിച്ചു. ആധുനിക കാലത്ത് പാശ്ചാത്യസംസ്കാരത്തിന്റെ അധീശത്വം മൂലം ലോകം മുഴുവനും ക്രിസ്തുമസ്സ് ആഘോഷം പരന്നു. പൗരസ്ത്യസഭ പ്രമുഖമായി കരുതിയിരുന്ന ദനഹാപ്പെരുന്നാൾ നമ്മുടെ ജനങ്ങളുടെ ശ്രദ്ധയിൽനിന്ന് നഷ്ടപ്പെടുകയും ചെയ്തു.

കുന്നംകുളം പ്രദേശത്ത് "പിണ്ടിപ്പെരുന്നാൾ" എന്നറിയപ്പെടുന്ന ദനഹാപെരുന്നാൾ ആഘോഷം പുരാതന പൗരസ്ത്യ പാരമ്പര്യത്തിന്റെ ഭാഗമാണ്. വാഴപ്പിണ്ടിയിൽ എണ്ണ വിളക്കുകൾ പിടിപ്പിച്ച് പള്ളികളും വീടുകളും പ്രകാശമയമാക്കുന്ന രീതി അവിടെ ഇപ്പോഴുമുണ്ട്. 'പ്രകാശങ്ങളുടെ പെരുന്നാൾ' എന്ന പഴയ പേര് അന്വർത്ഥമാകുന്നതാണിത്. 'രാക്കുളിതിരുനാൾ' എന്ന പേരിൽ സീറോ മലബാർ കത്തോലിക്കാസഭയിൽ ചിലയിടത്ത് ഇത് ആഘോഷിക്കപ്പെടുന്നു. ഇപ്പോൾ ക്രിസ്തുമസ്സ് ആഘോഷിക്കുന്നതുപോലെ രാത്രിയുമായി ബന്ധപ്പെട്ടതാണ് ദനഹാപ്പെരുന്നാളും.

"സകല ജലാശയങ്ങളെയും ഉറവകളെയും വിശുദ്ധീകരിക്കുന്ന" കർത്താവിന്റെ മാമോദീസായുടെ വേദശാസ്ത്രപരവും ആരാധനാപരവുമായ പ്രാധാന്യം വീണ്ടെടുക്കേണ്ടത് നമ്മുടെ ചുമതലയാണ്. നമ്മുടെ മാനുഷികജീവന്റെയും എല്ലാ ജീവരൂപങ്ങളുടെയും അടിസ്ഥാനഘടകങ്ങളിലൊന്നായ വെള്ളത്തെ വിശുദ്ധീകരിക്കുക എന്നാൽ ജീവനെ പരിപോഷിപ്പിക്കുക എന്നാണർത്ഥം. പ്രകൃതിയിലും പുതിയ ഉപഭോഗസംസ്ക്കാരത്തിലും ജീവനെതിരായ ധാരാളം ഭീഷണികൾ മുഴങ്ങുമ്പോൾ, ക്രിസ്തുവിന്റെ മാമോദീസായിലൂടെ തന്റെ മനുഷ്യത്വത്തിന്റെയും ദൈവത്വത്തിന്റെയും അർത്ഥപൂർണ്ണതയിലേക്ക് നാം പ്രവേശിക്കണം.

ബിസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് സഭകളിൽ ഈ ശുശ്രൂഷ പ്രത്യേകമായി നടത്തുന്ന പതിവുണ്ട്. വെള്ളം വാഴ്വിന്റെ ശുശ്രൂഷയ്ക്ക് ഗ്രീക്ക് പാരമ്പര്യത്തിലും സുറിയാനിസഭയിലും ഉപയോഗിക്കുന്ന ചില പ്രാർത്ഥനകൾ ഒന്നുതന്നെയാണ്. വീടുകളെയും സ്ഥാപനങ്ങളെയും ആശീർവദിക്കാൻ വാഴ്ത്തിയ വെള്ളം തളിക്കുന്ന രീതി അവർക്കുണ്ട്. എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ അതിപ്രമുഖമാണ് ദനഹാപ്പെരുന്നാൾ. ആഡീസ് അബാബയിൽ, വലിയൊരു മൈതാനത്ത് വിസ്തൃതമായ ഒരു ടാങ്കിൽ നിറച്ച വെള്ളമാണ് പാത്രിയർക്കീസ് വാഴ്ത്തുന്നത്. വാഴ്ത്തിയ വെള്ളം മൈതാനം നിറഞ്ഞുകവിഞ്ഞുനില്ക്കുന്ന ജനത്തിന്മേൽ ഹോസ്പൈപ്പ് ഉപയോഗിച്ച് "തളിക്കുന്നു." പിന്നീട് പലരും ആ വെള്ളത്തിൽ പൂർണ്ണമായും സ്നാനം നടത്തുന്നതുകാണാം. ദനഹാപ്പെരുന്നാളിൽ ജലാശയങ്ങളെയും നദികളെയും സമുദ്രത്തെയും വാഴ്ത്തുന്ന രീതി പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലുണ്ട്.

വ്യവസായവൽക്കരണം, ജനങ്ങളുടെ ശുചിത്വമില്ലായ്മ എന്നിവകൊണ്ട് മലീമസമാകുന്ന ജലം ഇന്ന് നമുക്ക് വലിയൊരു പ്രശ്നമാണ്. ശുദ്ധജലത്തിന്റെ ദൗർലഭ്യം കൂടിക്കൂടി വരികയാണ്. ഭൂഗർഭജല (Ground Water)ത്തിന്റെ തോത് നാൾക്കുനാൾ കുറയുന്നു. വെള്ളത്തിന്റെ പരിശുദ്ധിയും ലഭ്യതയും നിലനിർത്തേണ്ടത് മനുഷ്യന്റെയും ഇതരജീവജാലങ്ങളുടെയും ജീവൻമരണ പ്രശ്നമാണ്.

ഈ സാഹചര്യത്തിൽ 'വെള്ള'മെന്ന പ്രതീകത്തിന്റെ കൗദാശികവും വേദശാസ്ത്രീയവുമായ ആഴം നാം അനുഭവവേദ്യമാക്കണം. നമ്മുടെ ജീവനെയും സകല സസ്യങ്ങളെയും മൃഗങ്ങളെയും പക്ഷികളെയും പരിപോഷിപ്പിക്കുന്ന വെള്ളത്തിന്റെ നിത്യോപയോഗം സംബന്ധിച്ച് ജനങ്ങളെ ബോധവൽക്കരിക്കണം. ദൈവത്തിന്റെ അമൂല്യദാനമായ വെള്ളം നമ്മുടെ ഭൗതികവും ആത്മീയവുമായ രക്ഷയുമായി ബന്ധപ്പെട്ടിരിക്കുന്നു. ഇക്കാര്യങ്ങളൊക്കെ നമ്മെ പഠിപ്പിക്കുന്ന ദനഹാപ്പെരുന്നാളിനെ ജനങ്ങളുടെ ആത്മീയതയുമായി ബന്ധിപ്പിക്കാൻ നാം സത്വര നടപടിയെടുക്കണം.

ദനഹാപ്പെരുന്നാൾ പ്രവൃത്തിദിവസങ്ങളിൽ വരുന്നതും അതിരാവിലെതന്നെ അതിന്റെ ശുശ്രൂഷ നടത്തുന്നതും പൊതുവെ ഇത് സംബന്ധിച്ച് ജനങ്ങളെ പഠിപ്പിക്കാത്തതുകൊണ്ടുമാണ് ജനങ്ങൾ ഇതിൽ സംബന്ധിക്കാത്തതിന്റെ ഒരു മുഖ്യകാരണം എന്നു തോന്നുന്നു.

എന്തു കാരണംകൊണ്ടായാലും ഇന്ന് വിസ്മൃതമായിപ്പോകുന്ന ദനഹാപ്പെരുന്നാളിനെ ജനങ്ങളുടെ ആരാധനാജീവിതത്തിലേക്കും ആത്മീയതയിലേക്കും തിരികെ കൊണ്ടുവരുന്നതിന് ഒരു നിർദ്ദേശംവയ്ക്കട്ടെ.

ദനഹായുടെ വെള്ളം വാഴ്വിന്റെ ശുശ്രൂഷ അതിൽത്തന്നെ പൂർണ്ണമായ ഒരു ശുശ്രൂഷാക്രമമാണ്. അതുകൊണ്ട് ദനഹാപ്പെരുന്നാളിന്റെ തലേദിവസം സന്ധ്യാപ്രാർത്ഥനയോട് ചേർത്ത് അത് നടത്തിയാൽ, വളരെയേറെ ജനങ്ങൾക്ക് ഈ മനോഹരവും അർത്ഥപൂർണ്ണവുമായ ശുശ്രൂഷയിൽ പങ്കെടുക്കാൻ പറ്റും. പിറ്റേദിവസം രാവിലെ പതിവുപോലെ വി. കുർബ്ബാനയും നടത്താം. പ. സുന്നഹദോസ് ഇക്കാര്യത്തിൽ ശ്രദ്ധ പതിപ്പിക്കുമെന്ന് നമുക്ക് പ്രതീക്ഷിക്കാം.

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാളുകൾ

36-ാം ഓർമ്മ (3-1-2000)



പ. ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ

71-ാം ഓർമ്മ (17-12-99)



പ. ബസ്സേലിയോസ് ഗീവർഗ്ഗീസ് പ്രഥമൻ ബാവാ

24-ാം ഓർമ്മ (8-12-99)



പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ (ദേവലോകം, കതോലിക്കേറ്റ് അരമന)

12-ാം ഓർമ്മ (26-12-99)



യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലിത്താ (കൊരട്ടി സീയോൻ സെമിനാരി)

9-ാം ഓർമ്മ (13-12-99)



ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ (ബേസിൽ അരമന, പത്തനംതിട്ട)

27-ാം ഓർമ്മ (3-12-99)



മാർത്തോമ്മാ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ (പത്തനാപുരം താബോർ ദയറാ)

# ചിരിപ്പൂക്കൾ വിതറി ഒരു വലിയ ഇടയൻ

ലജ്ജു പി. തോമസ്,

"ഒരു മനുഷ്യനെ ഉൽകൃഷ്ടമാക്കുന്നതും, അധഃപതനത്തിലേക്ക് തള്ളിനീക്കുന്നതും നാവാണ്. എന്നാൽ സർവ്വ ശക്തനായ ദൈവം അതുല്യമായ ഒരു സമ്മാനമാണ് മാർ ക്രിസോസ്തത്തിനു നല്കിയിരിക്കുന്നത്. പേരിനെ അനർത്ഥമാക്കുന്ന നാവ്. എന്നാൽ സ്വർണ്ണനാവുകൊണ്ട് ഒരിക്കൽപ്പോലും നമ്മെ വേദനിപ്പിക്കുകയോ അലോസര പ്പെടുത്തുകയോ ചെയ്തിട്ടില്ല. ബലഹീനനായ നാം ആ വ്യക്തിത്വത്തിനു മുന്നിൽ ആരുമല്ല", പരിശുദ്ധ കാതോ ലിക്കാ ബാവാ ഫിലിപ്പോസ് മാർ ക്രിസോസ്തത്തിന്റെ വ്യക്തിത്വത്തെ വിശേഷപ്പെടുത്തിപ്പറഞ്ഞ വാക്കുകളാണിവ. സ്വയം ചിരിക്കുകയും മറ്റുള്ളവരെ ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്തുകൊണ്ട് ഗൗരവമേറിയ തിരക്കിനിട യിലും മലയാളക്കരയെ നന്മയുടെ പാഠങ്ങൾ പഠിപ്പിക്കുന്നു, ഈ നർമ്മത്തിന്റെ ലാളിത്യം മറക്കാത്ത ധർമ്മിഷ്ഠൻ.

പൗരസ്ത്യ സഭാ ജ്യോതിസ്സായ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസിന്റെ പേരു വഹിക്കുന്ന ഡോ. ഫിലി പ്പോസ് മാർ ക്രിസോസ്തം, മാർത്തോമ്മാ സുറിയാനി സഭയുടെ മെത്രാപ്പോലീത്തായായി സ്ഥാനമേറ്റു. അദ്ദേഹം 'മലങ്കരസഭ'യ്ക്കു നല്കിയ വാമൊഴി സംവേദനത്തിൽനിന്നും.

❑ *ഇന്നത്തെ ലോകക്രമത്തെപ്പറ്റി തിരുമേനിയുടെ അഭിപ്രായം?*

○ ഞാൻ ലോകത്തെപ്പറ്റി നിരാശയുള്ള ആളല്ല; പ്രത്യാശയുള്ളയാളാണ്. കാരണം ഈ ലോകം ദൈവം സൃഷ്ടിച്ചതാണ്, വീണ്ടെടുത്തതാണ്. ദൈവം രാജാവായി ഇതു ദൈവോദ്ദേശത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു. എന്നാൽ അതിന്റെയകത്ത് വളരെയധികം പ്രതികൂലങ്ങളുണ്ട്. യേശു ക്രിസ്തു വീണ്ടെടുത്ത ലോകമായതിനാൽ ഈ ലോകത്തെപ്പറ്റി വളരെ പ്രത്യാശയുണ്ട്; യേശു അതിനെ പൂർത്തീകരിക്കും എന്നു വാഗ്ദാനം ചെയ്തിട്ടുള്ളതിനാൽ. ഇസ്രായേൽ ജനം മിസ്രയീമിൽനിന്നു കനാൻദേശത്തേക്കു യാത്രചെയ്തു. മരിക്കും എന്നുള്ള അനുഭവം വരെ ഉണ്ടായിട്ടുണ്ട്. അവർ വിജയകരമായി കനാൻ നാട്ടിൽ എത്തിച്ചേർന്നു. എന്നാൽ ഇന്ന് യാത്രയുടെ മധ്യത്തിൽ ജനം ദൈവത്തെ ഉപേക്ഷിച്ചു. മനുഷ്യൻ ദൈവത്തെ ദൈവമായി കാണാതെ; ദൈവത്തിന്റെ സൃഷ്ടിയെ ദൈവമായി കണ്ടുകൊണ്ടാണിരിക്കുന്നത്.

ശാസ്ത്രങ്ങൾ വലിയ നേട്ടങ്ങൾ സാധിച്ചിട്ടുണ്ട്. പക്ഷേ, എല്ലാ നന്മയോടു ചേർന്നും തിന്മയുണ്ട്. തിന്മയില്ലാത്ത ഒരു നന്മയുമില്ല. എന്നാൽ നമ്മുടെ ചുമതല തിന്മയെ നമ്മിൽനിന്നു നീക്കി നന്മയെ വളർത്തുക എന്നതാണ്.

❑ *ഈ സാഹചര്യത്തിൽ സഭയുടെ ദൗത്യമെന്താണ്?*

○ ദൈവത്തിന്റെ ആത്മാവ് നമ്മിലുണ്ട്. ദൈവസാദൃശ്യത്തിലാണു മനുഷ്യനെ ദൈവം സൃഷ്ടിച്ചത്. അതുകൊണ്ട് ദൈവത്തിന്റെ സ്വഭാവം നമുക്കുണ്ട്. ദൈവവുമായുള്ള സംസർഗ്ഗത്തിനുള്ള സാധ്യതയും ദൈവസ്വഭാവത്തിൽ വളർന്നുവരാനുള്ള സാധ്യതയും മനുഷ്യനുണ്ട്. ദൈവാത്മാവ് സഭയിലുള്ളതുകൊണ്ട് എപ്പോഴും നന്മയെ



പ്പറ്റിയുള്ള ബോധ്യമുണ്ട്. നന്മ പൂർണ്ണമായി നഷ്ടപ്പെട്ടുപോയ ആരുമില്ല.

ഞാൻ ഒരു ആയുർവ്വേദ ഡോക്ടറോടു സംസാരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ഈ അലോപ്പതി ബോംബിട്ടു ശത്രുവിനെയങ്ങു കൊല്ലും. ആയുർവ്വേദം ശരീരത്തെ പുഷ്ടിപ്പെടുത്തും. നമ്മുടെ ശരീരം ദോഷങ്ങളോടെതിർക്കാൻ ഉള്ള ക്രമീകരണങ്ങളോടുകൂടിയാണ് ദൈവം സൃഷ്ടിച്ചത്. അതു ബലഹീനപ്പെടുമ്പോഴാണ് രോഗം കീഴ്പ്പെടുത്തുന്നത്. നമുക്കെല്ലാം രോഗമുണ്ട്. എന്നാൽ നമ്മുടെ ഉള്ളിലുള്ള ക്രമീകരണംകൊണ്ടു രോഗാണുക്കളെയെല്ലാം കൊല്ലാൻ കഴിയും. എന്നാലതു ബലഹീനമാകുമ്പോൾ നമ്മുടെമേൽ ജയംകൊള്ളും. അതുകൊണ്ടു ആയുർവേദത്തിന്റെ ജോലിതന്നെയാണു സഭയുടെയും ജോലി. ദോഷങ്ങളെ ലോകത്തിൽനിന്നും നീക്കാൻ സഭയെ ശക്തീകരിക്കുക. ദൈവം സഭയെ ലോകത്തിലാക്കിയിരിക്കുന്നത് ലോകത്തിന്റെ ശുദ്ധീകരണത്തിനുവേണ്ടിയാണ്.

❑ *സഭയുടെ രാഷ്ട്രീയ ഇടപെടലിനെപ്പറ്റി?*

○ രാഷ്ട്രീയത്തിൽനിന്നൊഴിഞ്ഞ് ആർക്കും ജീവിക്കാനാവില്ല. സഭ, ജീവിതത്തെ മുഴുവൻ ബാധിക്കുന്നതാണ്. എന്നാൽ ഒരുത്തരും വേറൊരുത്തന്റെ മേഖലയിൽ കയറി പ്രവർത്തിക്കരുത്. മതം രാഷ്ട്രീയത്തിനടിമയായിത്തീരരുത്. മതത്തിനു രാഷ്ട്രത്തോടു ബന്ധമുണ്ട്. രാഷ്ട്രീയം എല്ലാവരുടെയും ആവശ്യമാണ്. മനുഷ്യന്റെ ആവശ്യങ്ങളിലൊക്കെ മതത്തിനു താല്പര്യം വേണം. എപ്പോൾ അടിസ്ഥാന ആവശ്യങ്ങളിൽനിന്നോ, നന്മയിൽനിന്നോ രാഷ്ട്രമോ, രാഷ്ട്രീയ പ്രവർത്തനമോ വ്യതിചലിക്കുന്നുവോ, അപ്പോളതിനെ വിളിച്ചുവരുത്തേണ്ടത് മതത്തിന്റെ കടമയാണ്.

❑ *ദളിത് സംവരണത്തിനുവേണ്ടി ക്രൈസ്തവസഭകൾ നിലകൊള്ളുന്നതിന്റെ ധാർമ്മികത?*

○ രാഷ്ട്രം പറഞ്ഞിട്ടുണ്ട്; അവർ സഹായം അർഹിക്കുന്നവരാണെന്ന്. അവർ ക്രിസ്ത്യാനിയായതുകൊണ്ട്, സാമ്പത്തിക നിലക്കൊന്നും മാറ്റമുണ്ടാകുന്നില്ല. ഇപ്പോൾ അത് മതത്തിന്റെ മാനദണ്ഡത്തിലാണു നിശ്ചയിക്കുന്നത്. ആർക്കും കൊടുക്കുന്നില്ലായെങ്കിൽ അവർക്കും കൊടുക്കണ്ട.

❑ *സാമ്പത്തിക സംവരണമാണോ വേണ്ടത്?*

○ സാമ്പത്തികം മാത്രമല്ല, കമ്മ്യൂണിറ്റി വളരെ പ്രാധാന്യമുള്ളതാണ്. സംവരണത്തിലൂടെ അധഃസ്ഥിതവർഗ്ഗങ്ങൾക്ക് ഒരു സാമൂഹ്യ അംഗീകാരം ലഭ്യമായിട്ടുണ്ട്. അതിന് ദളിത് ക്രൈസ്തവരും അർഹരാണ്.

*❑ മാർത്തോമ്മാ സഭയിൽ ദളിത് വിഭാഗത്തിനുവേണ്ടി എന്തെങ്കിലും പുതിയ പദ്ധതികൾ ആരംഭിച്ചിട്ടുണ്ടോ?*

○ പുതിയതായി ഒന്നുമില്ല. ഞങ്ങൾ പഴയതെല്ലാം പുതിയതായി കാണുന്നവരാണ്. ഞങ്ങളുടെ സ്കൂൾ/കോളജുകളിൽ 25% അവർക്കായി സംവരണം ചെയ്തിട്ടുണ്ട്. അവരുടെ കുട്ടികളെ അഞ്ചാംക്ലാസ്സ് മുതൽ സഭ ഏറ്റെടുത്ത് പഠിപ്പിക്കുന്നു. 90% ആൾക്കാർക്കും വീടുണ്ട്. സർക്കാരുമായി സഹകരിച്ചു പല പദ്ധതികളും നടപ്പിലാക്കുന്നു. ബാങ്കുകളിൽനിന്നും വായ്പയെടുക്കാനുള്ള ഏർപ്പാടുചെയ്തുകൊടുക്കുന്നു. ഇപ്പോൾ വികസന സമിതികൾ രൂപീകരിച്ച് പ്രവർത്തനങ്ങൾ നടത്തുന്നു. ഇതിലൂടെ വിദ്യാഭ്യാസം, ആരോഗ്യം, ജോലി, റിക്രിയേഷൻ എന്നിവ ലക്ഷ്യമിടുന്നു.

*❑ സ്ഥാനാരോഹണശേഷമുള്ള പ്രസംഗത്തിൽ ആഢംബരം ഒഴിവാക്കുന്നതിനെപ്പറ്റി പറഞ്ഞിരുന്നല്ലോ. വ്യക്തമാക്കാമോ?*

○ ആഢംബരം ഉപേക്ഷിക്കണം എന്നു പറഞ്ഞാൽ, ഒരു മനുഷ്യന്റെ Efficient performance of dutyയ്ക്ക് ആവശ്യമില്ലാത്ത കാര്യങ്ങൾ ഉപേക്ഷിക്കുക എന്നാണ്.

*❑ ആഢംബരപൂർണ്ണമായ വിവാഹങ്ങളിൽ തിരുമേനിമാർ പങ്കെടുക്കുന്നതിനെപ്പറ്റി?*

○ ദോഷം ഉള്ളവന്റെ വീട്ടിൽ പോകരുത് എന്നുവച്ചാൽ ആരുടെ വീട്ടിലും പോകേണ്ട എന്നാകും. വിവാഹം ഒരു കൂദാശയാണ്... ഞങ്ങളുടെ സഭയിൽ ഒരു ബിഷപ്പ് ഒരുകാലത്ത് എങ്ങും കല്യാണം നടത്താൻ പോകുമായിരുന്നില്ല. പോകുകയില്ലെന്നു പറയുന്നതിനോടു എനിക്കു എതിർപ്പാണ്.

*❑ ചിരിയുടെ 'വേദശാസ്ത്രം' എന്നൊന്നുണ്ടോ?*

○ എല്ലാറ്റിനും വേദശാസ്ത്രമുണ്ട്. നമുക്ക് സന്തോഷമുള്ള ഒരു അനുഭവമുണ്ടാകുമ്പോഴാണ് ചിരിക്കുന്നത്. അതു സാഹചര്യത്തെ ആശ്രയിച്ചിരിക്കും. ജീവിതത്തിന്റെ സന്തോഷാനുഭവങ്ങളിലേയ്ക്കു നമ്മൾ പ്രവേശിക്കുന്നതിന്റെ ലക്ഷണമാണ് ചിരി.

*❑ വാങ്ങിപ്പോയ മാതാപിതാക്കന്മാരെ കുർബ്ബാനയിൽ ഓർക്കാറുണ്ടെന്ന് തിരുമേനി പണ്ടു പറഞ്ഞതായി കേട്ടിട്ടുണ്ട്. ഇപ്പോഴും അങ്ങനെ ഓർക്കാറുണ്ടോ?*

○ കുർബ്ബാനയിൽ ഓർക്കാറുണ്ടെന്നു പറഞ്ഞിട്ടില്ല. പ്രാർത്ഥനയിൽ ഓർക്കാറുണ്ട്. ഞാൻ ഇന്നത്തെ അവസ്ഥയിൽ ആയിരിക്കുന്നത് ഇന്നു ലോകത്തിലില്ലാത്ത പലരുടെയും കൃപകൊണ്ടാണ്. അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ സഭ അവരെ ഓർക്കണമെന്നു പറഞ്ഞിട്ടുള്ളതാണ്.

*❑ പുരോഹിതന്മാരും മറ്റും ധാരാളം കാര്യങ്ങൾ പ്രസംഗിക്കാറുണ്ടെങ്കിലും, ജീവിതത്തിൽ ആവിഷ്കരിച്ചു കാണിക്കാറില്ല എന്നൊരു പരാതി യുവാക്കളുടെ ഇടയിലുണ്ടല്ലോ?*

○ അവരുടെ ആരോപണം ഞാൻ സ്വീകരിക്കുന്നു. നമ്മൾ ചില കാര്യങ്ങൾ വിചാരിച്ചാൽ നമ്മളെക്കൊണ്ടുതന്നെ സാധിക്കുകയില്ല. അസമത്വം നിലനില്ക്കുന്ന വ്യവസ്ഥിതിയോടാണു പോരാടേണ്ടത്. ഈ പ്രസംഗങ്ങൾ കൊണ്ടൊക്കെ തെറ്റായ വ്യവസ്ഥിതിക്കെതിരെയുള്ള പൊതുജനാഭിപ്രായം രൂപീകരിക്കാൻ പറ്റും.

*❑ യാമപ്രാർത്ഥനകളെപ്പറ്റി തിരുമേനിയുടെ അഭിപ്രായം എന്താണ്?*

○ നല്ലതാണ്, പക്ഷേ, അത് എല്ലാവർക്കും സാധിക്കുകയില്ല. സന്യാസിസമൂഹങ്ങളാണ് പ്രാർത്ഥനയ്ക്ക് കൂടുതൽ പ്രാധാന്യം കൊടുക്കുന്നത്. അവിടെ എപ്പോഴും പ്രാർത്ഥനയാണ്. ഞങ്ങളുടെ സഭയിൽത്തന്നെ രണ്ടുംമൂന്നും യാമങ്ങളിലെ പ്രാർത്ഥനകൾ ഒരുമിച്ചു പ്രാർത്ഥിക്കാറുണ്ട്. യാമപ്രാർത്ഥനപോലെയുള്ളതാണ് 'ദൈവമേ! നിനക്കു സ്തുതി' എന്നിങ്ങനെ നമ്മൾ ഇടയ്ക്ക് ദൈവത്തെ വിളിക്കുന്ന ചെറിയ പ്രാർത്ഥനകൾ. അങ്ങനെ ചൊല്ലാറുണ്ട്. അതും യാമപ്രാർത്ഥനയാണ്.

*❑ എപ്പിസ്കോപ്പന്മാരുടെ സ്ഥലമാറ്റംകൊണ്ടുള്ള ഗുണം എന്താണ്?*

○ പട്ടക്കാരുടെ സ്ഥലംമാറ്റം പണ്ടു നിങ്ങളുടെ സഭയിലില്ലായിരുന്നു. ഇപ്പോഴുണ്ട്. അതുകൊണ്ടുള്ള ഗുണം തന്നെയാണ് ഇതിനുമുള്ളത്.

*❑ കോട്ടങ്ങൾ എന്തെങ്കിലും?*

○ പാപമുള്ള ലോകത്തിൽ പാപിയായ മനുഷ്യനെ ഏല്പിച്ചാൽ അത് കോട്ടം. എപ്പോഴും നവീകരണം ഉണ്ടായിക്കൊണ്ടിരിക്കണം. നവീകരണം ഒരു പ്രവൃത്തിയല്ല. പ്രക്രിയയാണ്. സ്ഥലംമാറ്റം ഏർപ്പെടുത്തിയതുകൊണ്ടു ഗുണമാണ് സഭയ്ക്കുണ്ടായിട്ടുള്ളത്.

*❑ പൗരോഹിത്യ ശുശ്രൂഷ ഒരു ദൗത്യമായി ഏറ്റെടുക്കാനുള്ള കാരണം?*

○ വിവാഹിതരാകാനും അവിവാഹിതനാകാനും ദൈവവിളിയുണ്ട്. ഒരു കാരണംകൊണ്ടുമാത്രം ആരും ഒരു കാര്യം ചെയ്യാറില്ല. ചിലർക്ക് ഉറക്കത്തിൽ ദൈവവിളിയുണ്ടായെന്നു പറയും. അവരുടെ പൗരോഹിത്യ ശുശ്രൂഷ കാണുമ്പോൾ തന്നെ അറിയാം അത്!

എന്റെ പിതാവ് ഒരു പുരോഹിതനായിരുന്നു. പൗരോഹിത്യ സാഹചര്യത്തിലാണ് ഞാൻ വളർന്നുവന്നത്. സഭാജീവിതവുമായി ആദ്യംതൊട്ടേ അടുപ്പം പുലർത്തിയിരുന്നു. അതിൽ എന്റെ പിതാവിനു സന്തോഷമേ ഉണ്ടായിരുന്നുള്ളു. സഭയ്ക്ക് ആവശ്യം വന്നപ്പോൾ പ്രതികരിച്ചു. അതിന്റെ ഫലമാണ് എന്റെ പൗരോഹിത്യം. ആവശ്യങ്ങളോടുള്ള പ്രതികരണമായിട്ടാണ് ഞാനതിനെ കാണുന്നത്.

*❑ മെത്രാപ്പോലീത്തായാകുന്നതും അങ്ങനെയാണോ?*

○ ഞങ്ങളുടെ വലിയ തിരുമേനി ആരോഗ്യംകൊണ്ടും മറ്റു കാരണങ്ങൾകൊണ്ടും സ്ഥാനം വേണ്ട എന്നുവച്ചു. അപ്പോൾ മെത്രാപ്പോലീത്തായാകേണ്ടി വന്നു.

*❑ സ്ത്രീകൾക്കു പട്ടം കൊടുക്കുന്നതിനായി സഭയിൽ ആവശ്യമുയരുന്നുണ്ടോ?*

○ ആവശ്യമുയരുന്നുണ്ട്. എന്റെ അഭിപ്രായത്തിൽ സ്ത്രീകൾക്കു പട്ടം കൊടുക്കണോ വേണ്ടയോ എന്നതിനെപ്പറ്റി ഞങ്ങളുടെ സ്ത്രീകളുടെ സംഘടനയിൽ ചോദിച്ചാൽ അതു പാസ്സായി കിട്ടുമോ എന്ന് എനിക്കും സംശയമുണ്ട്. ഞാൻ, സ്ത്രീകൾക്കു പട്ടം കൊടുക്കണമെന്നു വാദിക്കുന്ന സഭയിലെ ചില പണ്ഡിതന്മാരുടെ അഭിപ്രായങ്ങളോട് അനുകൂലിയല്ല. കാരണം ഒരു സംസ്ക്കാരത്തിനനുസരിച്ചു വേണം ഇതൊക്കെ ചെയ്യാൻ. അതു ഗൗരവമായിട്ടെടുക്കണം.

*❑ പെന്തക്കോസ്തൽ സഭകളോട് എപ്പിസ്കോപ്പൽ സഭകളുടെ സമീപനം എങ്ങനെയാകണം?*

○ മൂന്നു കാര്യങ്ങളുണ്ട്. ഒന്ന്, അവർ ആളെ പിടിക്കുന്നവരാണ്, രണ്ട്, നമ്മുടെ സഭാവിശ്വാസികളെ അവർ ക്രിസ്ത്യാനികളായി തന്നെ കരുതണം. മൂന്ന്, കൂദാശകളിൽ കൂടിയുള്ള അനുഗ്രഹങ്ങളെപ്പറ്റി അവർക്കുള്ള ധാരണ വികലമാണ്.

*❑ കരിസ്മാറ്റിക് പ്രസ്ഥാനങ്ങളോടുള്ള സമീപനം?*

○ എല്ലാറ്റിലും നന്മയുണ്ട്. എന്നാൽ അതുണ്ടാക്കിവെച്ചിരിക്കുന്ന കുഴപ്പങ്ങൾ!

*❑ സഭയിലെ ജനാധിപത്യഭരണ സമ്പ്രദായം ബിഷപ്പുമാർക്കു ബുദ്ധിമുട്ടായി തോന്നാറുണ്ടോ?*

○ ബുദ്ധിമുട്ടുണ്ട്. ബുദ്ധിമുട്ടില്ലാത്ത കാര്യം ചെയ്യുന്നതുകൊണ്ട് എന്തു പ്രയോജനം. ജനങ്ങളെ കൂലിവേലക്കാരാക്കുന്നതല്ല ബിഷപ്പിന്റെ ജോലി. അവരുടെ ആളത്വത്തെ വളർത്തുന്നതാണു ബിഷപ്പിന്റെ കടമ.

*❑ മാർത്തോമ്മാ സഭയിലെ വൈദികരുടെ സേവന വേതന വ്യവസ്ഥകൾ എന്തെല്ലാമാണ്?*

○ ഞങ്ങളുടെ പട്ടക്കാരുടെ ശമ്പളവും ജനങ്ങളുടെ വരുമാനവും തമ്മിലൊരു ബന്ധമുണ്ട്. ശമ്പളപദ്ധതി പരിഷ്ക്കരി

ക്കാൻ കമ്മിറ്റിയെ നിയോഗിച്ചിട്ടുണ്ട്. എല്ലാ പട്ടക്കാരും അവരുടെ വെൽഫയർഫണ്ടിലേയ്ക്കു ഒരു മാസത്തെ ശമ്പളം (ജീവിതത്തിലൊരിക്കൽ കൊടുത്താൽ മതി) സംഭാവന ചെയ്യുന്നു.

❑ *സഭകൾ വിദ്യാഭ്യാസസ്ഥാപനം നടത്തുന്നതിന്റെ പ്രസക്തി?*

○ യേശുക്രിസ്തുവിന്റെ കമ്മീഷനിൽ പ്രധാനമായിട്ടുള്ളത് മൂന്നാണ്. പ്രസംഗിക്കുക, പഠിപ്പിക്കുക, സൗഖ്യപ്പെടുത്തുക. പഠിപ്പിക്കുക എന്നത് സഭയുടെ ദൗത്യത്തിന്റെ ഭാഗമാണ്. അതിൽനിന്നു മാറിനില്ക്കാൻ സാധ്യമല്ല. പിന്നെ, രാഷ്ട്രം നടത്തുന്നതിനു നമുക്കു എതിരില്ല. രാഷ്ട്രം നടത്തുന്ന സമയത്തുതന്നെ പല കാര്യങ്ങൾ നമ്മളും ചെയ്യണം. രാഷ്ട്രം നമ്മിൽ നിന്നന്യമല്ല. ഭാരതത്തിൽ വിദ്യാഭ്യാസമില്ലാത്ത അനേകരുണ്ട്. അവരെ പഠിപ്പിക്കുക എന്ന ജോലി രാഷ്ട്രത്തെക്കൊണ്ടു മാത്രം സാധിക്കയില്ല. അതു നമ്മൾ ഏൽക്കണം.

❑ *സഭയുടെ 'ഭാരതവല്ക്കരണ'ത്തെപ്പറ്റിയുള്ള അഭിപ്രായം?*

○ അതിനോടു ഞാൻ യോജിക്കുന്നയാളല്ല. ഞാൻ ഭാരതീയനാണ്. പിന്നെയും ഞാൻ ഭാരതവല്ക്കരണം പറയണോ? വിദേശത്തുനിന്നു വന്നവരുടെ പണിയാണത്.

സ്വാമിമാരുടെ ആശ്രമങ്ങളിലും മറ്റും ഇന്ന് വൈദ്യുത ബൾബുകളും വിദേശ പരവതാനികളും കാണാം. അവർതന്നെ പോളിയസ്റ്റർ കാവിത്തുണികൾ ഉപയോഗിക്കുന്നുണ്ട്. അവരിതുപയോഗിക്കുമ്പോൾ നമ്മൾ അവരുപേക്ഷിച്ച തുവർത്തുമുടുത്തു നടക്കേണ്ട കാര്യമുണ്ടോ?

❑ *തീവ്രഹൈന്ദവ സംഘടനകൾ മനംമാറ്റത്തിനും എതിരാണല്ലോ?*

○ ഒന്നുമല്ല. അവർ വെറുതെ പറയുന്നതാ. ഞാനും ഒരു ബി.ജെ.പി. ക്കാരനുമായി സംസാരിച്ചു. ഞാൻ പറഞ്ഞു. "താൻ ഇപ്പോൾ എന്നെ പരിവർത്തനം ചെയ്യാൻ ശ്രമിക്കുന്നു. ഞാൻ തന്നെ പരിവർത്തനം ചെയ്യാൻ ശ്രമിക്കുന്നു. (എങ്കിലും നമ്മൾ തുടങ്ങിയിടത്തു തന്നെ നില്ക്കുന്നു എന്നതു വേറൊരു കാര്യം). താൻ പരിവർത്തനത്തിൽ വിശ്വസിക്കുന്നില്ലെന്നു ആരു പറഞ്ഞു? വിശ്വസിക്കുന്നില്ലെങ്കിൽ എന്തിനാണ് എന്നോട് ഈ കാര്യം പറയുന്നത്." ഞാൻ ഇപ്പോൾ ചെയ്യുന്നത് ഉപേക്ഷിക്കണം എന്നാണ് പറയുന്നത്. ഉപേക്ഷിക്കുകയാണെങ്കിൽ താൻ എന്നെ കൺവേർട്ടു ചെയ്യുകയല്ലേ? അതാണ് ഞാൻ പറഞ്ഞത്, അദ്ദേഹം മനംമാറ്റത്തിൽ വിശ്വസിക്കുന്നുവെന്ന്. അല്ലെങ്കിൽ എന്നോട് അദ്ദേഹത്തിന് സംസാരിക്കേണ്ടിയിരുന്നില്ല.

❑ *ക്രൈസ്തവ മിഷനിറമാർക്കെതിരെ വടക്കേ ഇന്ത്യയിൽ നടക്കുന്ന പീഢനങ്ങളെ എങ്ങനെ വിലയിരുത്തുന്നു.*

○ എതിർപ്പില്ലെങ്കിൽ അതിനർത്ഥം മിഷനില്ലെന്നാണ്. ഈ രീതിയിൽ സഭകൾ പോയാൽ, സഭ ഈ രാജ്യത്തെ കീഴടക്കുമെന്ന് അവർക്കുതോന്നി. മനുഷ്യർക്കു വളരെ സ്വീകാര്യമായിട്ടുള്ള കാര്യങ്ങളാണ് വടക്കേ ഇന്ത്യയിൽ മിഷനറിമാർ നടപ്പാക്കുന്നത്.

കേരളത്തിൽ അവർ പറയും ഇവന്മാരൊന്നും ചെയ്യാനില്ല; അവിടെ കിടന്നോട്ടെന്ന്. ഒറീസയിൽ ഗ്രഹാം സ്റ്റെയിൻസ് സായിപ്പിനെ കണ്ടപ്പോൾ അവർ പേടിച്ചു. അദ്ദേഹം സുവിശേഷം ശരിയായി വിശ്വസിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നയാളാണ്. കേരളത്തിൽ അങ്ങനെ ശരിയായി വിശ്വസിക്കുന്നവർ അധികം പേരില്ല. അതായത് അവർക്ക് അങ്ങനെ വലിയ ക്രിസ്ത്യാനിത്വമൊന്നുമില്ല.

❑ *മാർത്തോമ്മാ സഭയിൽ തിരുമേനിമാർ ഇപ്പോഴും സുറിയാനി പിതാക്കന്മാരുടെ പേരുകൾ ഉപയോഗിക്കുന്നതെന്തുകൊണ്ടാണ്? അതിൽ സഭയിലെ തീവ്രവാദികളായ നവീകരണക്കാർക്ക് എതിർപ്പൊന്നുമില്ലേ?*

○ ഒന്നുമില്ല.

❑ *സുറിയാനി പദം പോലും കുർബ്ബാനയിൽ ഉപയോഗിക്കരുത് എന്നു പറയുന്നവരുണ്ടല്ലോ? അതു പോലെയല്ലേയിതും?*

○ അങ്ങനെ പറയുന്നവരുണ്ട്. ഇത് അതുപോലെയല്ല. നിങ്ങൾ ഒരു വിശുദ്ധന്റെ പേര് എടുക്കുകയാണ്. പേരും ആളിന്റെ പ്രവർത്തിയും തമ്മിൽ ഒത്തുപോകണമെന്നില്ല.

❑ *വിശ്വാസപരമായി വൈപരീത്യം നിലനിന്നിട്ടും തൊഴിയൂർ സഭയുമായി ബന്ധം നിലനിർത്തുന്നതിന്റെ സാംഗത്യം എന്താണ്?*

○ വൈപരീത്യം എന്നു ഞാൻ പറയത്തില്ല. ഞങ്ങളുടെ സഭ ഒരു കാലത്തും മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കരുതെന്ന് പറഞ്ഞിട്ടില്ല. അതു വേദവിപരീതമാണെന്നും പറയുന്നില്ല. പിന്നെവിടാ വൈപരീത്യം?

❑ *മലങ്കരസഭയിൽ നടക്കുന്ന സമാധാന ശ്രമങ്ങളെപ്പറ്റി തിരുമേനിയുടെ അഭിപ്രായം?*

○ മലങ്കര സഭയിൽ സമാധാനം സമീപസ്ഥമാണ്. എന്റെ കാഴ്ചപ്പാടിൽ രണ്ടു വിഭാഗക്കാർ തമ്മിലും കാര്യമായ വ്യത്യാസമില്ല. അധികാരത്തെപ്പറ്റിയാണു തർക്കം. അത് എവിടെയാകണം എന്നു കോടതി വ്യക്തമാക്കിയിട്ടുമുണ്ട്. സമാധാനം ഉടനെ കാണാൻ പറ്റുമോ എന്നറിയില്ല. എങ്കിലും സമീപസ്ഥമാണെന്നു വിശ്വസിക്കുന്നു. അത് ഇപ്പോഴത്തെ ബാവായുടെ കാലത്ത് സാധ്യമാകും എന്നാശിക്കുന്നു.

***അഭിമുഖം നടത്തിയത്:***
***ഫാ. ടി.എ. ഇടയാടി, ലജ്ജു പി. തോമസ്, റോയി ഇലന്തൂർ***



## മലങ്കരസഭ വാർത്തകൾ

# പാത്രിയർക്കീസിന്റെ സന്ദർശനം ഭരണഘടനാവിരുദ്ധം – മാനേജിംഗ് കമ്മറ്റി

കോട്ടയം: ഒക്ടോബർ 28. അന്ത്യോഖ്യാ പാത്രിയർക്കിസിന്റെ ഏപ്രിൽ മാസത്തിലെ ഭാരതസന്ദർശനം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടനയ്ക്കും സുപ്രിംകോടതി വിധിയ്ക്കും ഘടകവിരുദ്ധമാകയാൽ കർശനമായി നിരോധിക്കണമെന്ന് കേന്ദ്ര, സംസ്ഥാന സർക്കാരുകളോട് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ മാനേജിംഗ് കമ്മറ്റി യോഗം ആവശ്യപ്പെട്ടു.

പൗരസ്ത്യ കാതോലിക്കായുടെ അധികാരാതിർത്തിയിൽ, അന്ത്യോഖ്യാ പാത്രിയർക്കിസ് പ്രവേശിക്കുകയോ, പ്രവർത്തിക്കുകയോ ചെയ്യണമെങ്കിൽ കാതോലിക്കായുടെയും, മലങ്കരസഭയുടെയും ക്ഷണപ്രകാരം മാത്രമായിരിക്കണമെന്ന സുപ്രിംകോടതി വിധിയുടെ നഗ്നമായ ലംഘനമാണ് ഈ സന്ദർശനം. ഇൻഡ്യയുടെ ദേശീയ സഭയുടെ പരമാദ്ധ്യക്ഷനായ കാതോലിക്കായുടെ അറിവും സമ്മതവും സഹകരണവും കൂടാതെ വാഴിക്കപ്പെട്ടിട്ടുള്ള ഇപ്പോഴത്തെ പാത്രിയർക്കിസ് പരിശുദ്ധ ഇഗ്നാത്തിയോസ് സക്കാ ഐവസ് പ്രഥമൻ ബാവായുടെ സന്ദർശനം കലുഷിതമായ ഇന്നത്തെ സഭാന്തരീക്ഷത്തിൽ സമാധാനത്തിനുള്ള എല്ലാ പഴുതുകളും അടയ്ക്കുമെന്നും സംസ്ഥാനത്തെ ക്രമസമാധാനനില കൂടുതൽ വഷളാകുമെന്നും യോഗം അംഗീകരിച്ച പ്രമേയത്തിൽ ചൂണ്ടിക്കാട്ടി. റവ. ജേക്കബ് മണ്ണാറപ്രയിൽ കോർ എപ്പിസ്കോപ്പാ, പ്രമേയം അവതരിപ്പിച്ചു.

സമുദായ വരവുചെലവുകളുടെ 1998–99–ലെ തെരട്ടും, ഓഡിറ്റ് റിപ്പോർട്ടും, വാർഷിക റിപ്പോർട്ടും

സഭാ സെക്രട്ടറി ശ്രീ. എ. കെ. തോമസ് അവതരിപ്പിച്ചത് യോഗം ചർച്ചചെയ്ത് പാസ്സാക്കുകയുണ്ടായി.

സമുദായ വരവുചെലവുകളുടെയും, പരുമല സെമിനാരിയുടെയും 1999–2000–ലെ കണക്കുകൾ പരിശോധിക്കുന്നതിന് ശ്രീ. ഉണ്ണൂണ്ണിപോളിനെ നിയമിക്കുന്നതിന് യോഗം തീരുമാനിച്ചു.

## കണ്ടനാട് സെന്റ് മേരീസ് പള്ളി 1934 – ലെ ഭരണഘടനയ്ക്കു വിധേയം

1934–ലെ ഭരണഘടനയ്ക്ക് വിധേയമായി കണ്ടനാട് സെന്റ് മേരീസ് പള്ളി വികാരിയായി നിയമിക്കപ്പെട്ടിരിക്കുന്ന മട്ടുംമേൽ ജോർജ് കോശിയുടെ നേതൃത്വത്തിലും സഹകരണത്തിലും നടക്കുന്നതിന് ഒ.എ സ്. 13/1998 ഐ.എ. 1538/99 ആൻഡ് 1548/99–ലെ കേസ്സിൽ എറണാകുളം അഡീഷണൽ ഡിസ്ട്രിക്ട് ജഡ്ജ് ഈ.കെ. ജലാലുദ്ദീൻ റാവുത്തർ ഉത്തരവായിരിക്കുന്നു.

പ്രസ്തുത പള്ളി ഇടവകക്കാരനും പാത്രിയർക്കീസ് പക്ഷക്കാരനുമായ ശ്രീ. സഖറിയ പുന്നച്ചാലിൽ അദ്ദേഹത്തിന്റെ പിതാവിന്റെ 40–ാം ചരമദിനത്തിൽ പാത്രിയർക്കീസ് വിഭാഗം വൈദികൻ ബഹു. ജോൺ പുന്നച്ചാലിന്റെ നേതൃത്വത്തിൽ 17–10–'99–ന് വി. മൂന്നിൻമേൽ കുർബാന അർപ്പിക്കുന്നതിനും അതുപോലെ ശക്രാള ബസ്സേലിയോസ് പിതാവിന്റെ 235–ാം ചരമവാർഷിക ദിനമായ 22–10–'99–ൽ വി. അഞ്ചിൻമേൽ കുർബാന അർപ്പിക്കുന്നതിനും ഉള്ള അനുവാദത്തിനായി കോടതിയെ സമീപിച്ച ഹർജ്ജിയിൽമേലാണ് മേൽപറഞ്ഞ ഉത്തരവുണ്ടായത്. കൂടാതെ ഒന്നിടവിട്ടുള്ള ഞായറാഴ്ചകളിൽ പാത്രിയർക്കീസ് പക്ഷത്തിന് വി. കുർബാന അർപ്പിക്കുന്നതിന് നേരത്തെ ഉണ്ടായിരുന്ന അനുവാദവും ഈ ഉത്തരവുമൂലം റദ്ദാക്കപ്പെട്ടിരിക്കുന്നു.

ഫാ. ജോൺ പുന്നച്ചാലിനുള്ള നിരോധന ഉത്തരവ് തുടർന്നും നിലനില്ക്കുന്നതിനാൽ കണ്ടനാട് പള്ളിയിൽ വികാരിയെന്ന നിലയിൽ 1934–ലെ ഭരണഘടന 38 ആന്റ് 40 വകുപ്പുകൾ പ്രകാരം ഫാ. ജോർജ് മട്ടുംമേൽ വികാരിയായി കർമ്മങ്ങൾ ചെയ്യുന്നതിന് ഉത്തരവായിരിക്കുന്നു. ഫാ. ജോൺ പുന്നച്ചാലിന് എന്തെങ്കിലും പ്രത്യേകാവശ്യങ്ങൾ ഉള്ള പക്ഷം ഫാ. ജോർജ് മട്ടുംമേലിനെ സമീപിക്കാവുന്നതാണെന്നും ബഹു കോടതി വിധിന്യായത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

## എതിർപ്പുകൾക്കിടയിൽ പോപ്പിന്റെ ഭാരതസന്ദർശനം

പോപ്പ് ജോൺ പോൾ രണ്ടാമൻ നാലുദിവസത്തെ ഭാരതസന്ദർശനത്തിന് ഡൽഹിയിൽ (നവംബർ 5–ന്) വന്നു. ഇറ്റലിക്ക് വെളിയിൽ 89–ാമത്തെ യാത്രയും. ഇന്ത്യയിലെ രണ്ടാമത്തെ വരവുമാണിത്. വി. എച്ച്.പി.യുടെയും മറ്റി ഹിന്ദു തീവ്രവാദികളുടെയും ശക്തമായ എതിർപ്പിനിടയിൽ ഗവ. അതിഥിയായിട്ടാണ് അദ്ദേഹം എത്തിയത്. കഴിഞ്ഞ വർഷത്തെ ഏഷ്യൻ സിനഡിന്റെ ഔദ്യോഗിക രേഖ ഡൽഹിയിൽ അദ്ദേഹം പ്രകാശിപ്പിച്ചു.

രാഷ്ട്രപതി കെ.ആർ. നാരായണൻ പ്രധാനമന്ത്രി, അടൽ ബിഹാരി വാജ്പേയി തുടങ്ങിയവരുമായി പോപ്പ് സംഭാഷണം നടത്തി. 70,000 ജനങ്ങൾ പങ്കെടുത്ത വി. കുർബാന ഡൽഹി ജവഹർലാൽ നെഹ്രു സ്റ്റേഡിയത്തിൽ നടത്തി. മറ്റ് മത അദ്ധ്യക്ഷന്മാരുമായി അദ്ദേഹം സംസാരിച്ചു.

മൂന്നാം സഹസ്രാബ്ദം ഏഷ്യയിലെ വിശ്വാസത്തിന്റെ വലിയ കുതിപ്പിന് സാക്ഷിയാകും എന്ന് അദ്ദേഹം പ്രസ്താവിച്ചു.

പോപ്പിന്റെ ഭാരതസന്ദർശനത്തിനെതിരെയുള്ള ബഹളങ്ങൾ അദ്ദേഹത്തിന്റെ സന്ദർശനത്തെ വളരെ വിജയത്തിലെത്തിച്ചു എന്ന് സംഘാടകർ അവകാശപ്പെടുന്നു.

## ഒറീസായിലെ അനാഥ ക്കുഞ്ഞുങ്ങളെ സഭ ദത്തെടുക്കുന്നു

ഒറിസായിൽ സംഹാരതാണ്ഡവമാടിയ സൂപ്പർ ചുഴലിക്കൊടുങ്കാറ്റ് മാതാപിതാക്കളും ഉറ്റവരും ഉടയവരും നഷ്ടപ്പെട്ട അനാഥക്കുഞ്ഞുങ്ങളെ സഭ ഏറ്റെടുക്കുവാനുള്ള ശ്രമമാരംഭിച്ചു. അതിന്റെ ഭാഗമായി കൊടുങ്കാറ്റിൽ തകർന്ന ജില്ലകൾ ബഹു. ഫിലിപ്പ് റമ്പാച്ചൻ സന്ദർശിച്ചു.

## പത്താം വാർഷികം ആഘോഷിക്കുന്ന റാമ്പാ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക

സൂര്യൻ എപ്പോഴും പ്രകാശിക്കുന്ന ഫ്ളോറിഡാ സംസ്ഥാനത്തിലെ റാമ്പാ പട്ടണത്തിൽ ഏതാനും ഓർത്തഡോക്സ് വിശ്വാസികൾ ചേർന്ന് 1989 നവംബർ മാസത്തിൽ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ ഒരു ഇടവക രൂപീകരിച്ചു. ഫാ. സാമുവൽ മാത്യു ഏതാണ്ട് ഒരു വർഷക്കാലത്തോളം ഈ ഇടവകയ്ക്കുവേണ്ടി പ്രവർത്തിച്ചു. പിന്നീട് ഫാ. ജോർജ് പൗലോസ് വാളനടിയിൽ 1990 നവംബർ മാസത്തിൽ വികാരിയായി. 1994-ൽ ഒരേക്കർ സ്ഥലവും ഒരു കെട്ടിടവും വാങ്ങി, ആരാധന അവിടത്തേയ്ക്ക് മാറ്റി. പിന്നീട് ഇടവകജനങ്ങളുടേയും അഭ്യുദയകാംക്ഷികളുടെയും അകമഴിഞ്ഞ സഹായത്തോടെ ഒരു പുതിയ ദേവാലയവും പാരിഷ്ഹാളും നിർമ്മിക്കുകയും അതിന്റെ കൂദാശകർമ്മം 1997 ആഗസ്റ്റ് മാസത്തിൽ അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിലും മറ്റനേകം വൈദികരുടെയും വിശ്വാസികളുടെയും സാന്നിദ്ധ്യത്തിലും നിർവ്വഹിക്കുകയും ചെയ്തു. സൺഡേസ്കൂൾ, വനിതാസമാജം, യുവജനപ്രസ്ഥാനം, പ്രാർത്ഥനായോഗം എന്നീ ആത്മീയ പ്രസ്ഥാനങ്ങളെ കൂടാതെ, ഈ ഇടവക സ്വദേശത്തും വിദേശത്തും ഉള്ള സാധു ജനപ്രസ്ഥാനങ്ങൾക്ക് വേണ്ടി വളരെയധികം സഹായം ചെയ്യുന്നു.

30 ഓളം കുടുംബാംഗങ്ങളുള്ള ഈ ഇടവക അതിന്റെ 10-ാം വാർഷികം 1999 ഒക്ടോബർ മാസം 23-ാം തീയതി മുതൽ 31-ാം തീയതിവരെ വിവിധ പരിപാടികളോടെ ആഘോഷിച്ചു. അമേരിക്കൻ മെത്രാസനത്തിലെ അഭിവന്ദ്യ ഡോ. തോമസ് മാർ മക്കാറിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ മെത്രാപ്പോലീത്തന്മാരെ കൂടാതെ മറ്റ് ഓർത്തഡോക്സ് പ്രൊട്ടസ്റ്റന്റ് വിഭാഗത്തിലെ പ്രമുഖ വൈദികരും വിശ്വാസികളും പ്രസ്തുത ആഘോഷങ്ങളിൽ പങ്കെടുത്തു. ആഘോഷങ്ങളുടെ ഭാഗമായി മലങ്കരസഭയുടെ ഇടുക്കി, മലബാർ ഭദ്രാസനങ്ങളിൽപ്പെട്ട രണ്ട് നിർദ്ധനരായ കുടുംബങ്ങൾക്ക് പുതിയ ഭവനങ്ങൾ നിർമ്മിച്ചു കൊടുക്കുന്ന പദ്ധതിയും കൂടാതെ വിവാഹ സഹായനിധിയും സാധുജന ചികിത്സാ പദ്ധതിയും കേരളത്തിലെ നിരാലംബർക്ക് വേണ്ടി ഈ ഇടവക ആവിഷ്ക്കരിച്ചിട്ടുണ്ട്.

## ഓർമ്മപ്പെരുന്നാൾ

**പത്തനാപുരം:** നിരണം ഭദ്രാസന മെത്രാപ്പോലീത്തായും മൗണ്ട് താബോർ ദയറായുടെ സ്ഥാപകാദ്ധ്യക്ഷനുമായിരുന്ന മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 27-മത് ഓർമ്മയും സഖറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ രണ്ടാമത് ഓർമ്മയും പത്തനാപുരം സെന്റ് സ്റ്റീഫൻസ് മൗണ്ട് താബോർ ദയറാ ചാപ്പലിൽവച്ച് 1999 ഡിസംബർ 2, 3 തീയതികളിൽ ആഘോഷിച്ചു.

പെരുന്നാളിനോടനുബന്ധിച്ചുള്ള ധ്യാനപ്രസംഗങ്ങൾക്ക് ഫാ. വർഗീസ് തോമസ്, ഡോ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്., ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ എന്നിവർ നേതൃത്വം നല്കി. പ. കാതോലിക്കാ ബാവാ തിരുമനസ്സിന്റെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബാനയും നടന്നു.

## തിരഞ്ഞെടുക്കപ്പെട്ടു



കൊല്ലം ഭദ്രാസന സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട ഫാ. സി. ജോൺ പണിക്കർ. മാറനാട് സ്വദേശിയായ ഇദ്ദേഹം മാനേജിംഗ് കമ്മറ്റി അംഗവും പുത്തൂർ സെന്റ് ജോർജ്ജ് പള്ളി വികാരിയുമാണ്.

## വൈദികപട്ടം സ്വീകരിച്ചു

തുരുത്തിക്കര മാർ ഗ്രീഗോറിയോസ് ഇടവകയിൽ മേലെമുറിയിൽ ശ്രീ. എം.സി. വർഗീസിന്റെ മകൻ ജോർജ്ജ് വർഗീസ് ശെമ്മാശ്ശൻ, കൽക്കട്ടാ ഭദ്രാസനാധിപൻ സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായിൽനിന്നും വൈദികപട്ടം സ്വീകരിച്ചു.

## ഇടവകപ്പെരുന്നാൾ

**ഭിലായി:** മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയുടെ പെരുന്നാൾ നടത്തപ്പെട്ടു. കൺവൻഷൻ പ്രസംഗങ്ങൾ ഫാ. ജോസഫ് സാമുവൽ കറുകയിൽ നേതൃത്വം നല്കി.

## സുവർണ്ണജൂബിലി സമാപനവും പൊന്നാട അണിയിച്ച് ആദരിക്കലും

**തൈമറവുംകര:** സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് സൺഡേസ്കൂളിന്റെ സുവർണ്ണ ജൂബിലി സമാപനസമ്മേളനം അഭി. മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമനസ്സുകൊണ്ടു ഉദ്ഘാടനം ചെയ്തു. ഫാ. റ്റി.ജി. ജോൺ, ഫാ. എം.എസ്. സ്കറിയ, ഫാ. ജേക്കബ് ചെറിയാൻ, ടി.ഇ. ജോസഫ്, കെ.എം. മത്തായി, സജനാ എൽസാ കോശി എന്നിവർ പ്രസംഗിച്ചു.

തദവസരത്തിൽ പുന്നയ്ക്കാട്ട് പി.സി. തോമസ്സ് എൻഡോവ്മെന്റ് ഫണ്ടിന്റെ ഉദ്ഘാടനവും നിർവ്വഹിച്ചു. സൺഡേസ്കൂളിൽ 25 വർഷം തുടർച്ചയായി സ്തുത്യർഹസേവനം അനുഷ്ഠിച്ച പുന്നയ്ക്കാട്ട് പി.സി. തോമസ്സ്, താമരപ്പള്ളിൽ റ്റി.സി. ഏബ്രഹാം എന്നിവരെ തിരുമനസ്സുകൊണ്ട് പൊന്നാട അണിയിച്ച് ആദരിച്ചു. വികാരി ഫാ. തോമസ്സ് അമയിൽ സ്വാഗതവും, സാം ചെറിയാൻ കൃതജ്ഞതയും രേഖപ്പെടുത്തി.


## മലങ്കരസഭ

### വരിസംഖ്യ

**ഇൻഡ്യയിൽ**

| | |
|---|---|
| ഒറ്റപ്രതി | 5 രൂപ |
| ഒരു വർഷം | 50 രൂപ |
| നാല് വർഷം | 180 രൂപ |
| അഞ്ച് വർഷം | 225 രൂപ |
| പത്ത് വർഷം | 450 രൂപ |

**ഇൻഡ്യയ്ക്ക് വെളിയിൽ**

| | |
|---|---|
| യു.എസ്.എ. | $ 15 Doller |
| മറ്റ് രാജ്യങ്ങൾ | Rs. 600/- |

# ഒറീസായെ തകർത്തെറിഞ്ഞ ചുഴലിക്കൊടുങ്കാറ്റ്

*ജീർണ്ണിച്ച ശവശരീരങ്ങൾ.....*
*മുഖത്തോടു മുഖം ചേർന്ന് ഒഴുകി നടക്കുന്ന മൃഗത്തിന്റെയും മനുഷ്യന്റെയും ശവങ്ങൾ......*
*തകർന്ന വീടുകൾ......*
*തുടച്ചു നീക്കപ്പെട്ട ഗ്രാമങ്ങൾ.....*
*നിസ്സഹായരായ ഭ്രാന്തന്മാരെപ്പോലെ ലക്ഷ്യമില്ലാതെ ഓടുന്ന ജനങ്ങൾ.......*

ഒറീസായുടെ തീരപ്രദേശങ്ങളിൽ വീശിയടിച്ച ചുഴലിക്കൊടുങ്കാറ്റ് ഇതുവരെ കണ്ടിട്ടുള്ളതിൽവച്ച് ഏറ്റവും വലിയ ദുരന്തം സമ്മാനിച്ചു. പ്രകൃതിയുടെ തമാശയ്ക്കും ഇരയായവർ പതിനായിരത്തിലേറെ (10,000നും 25,000നും മദ്ധ്യേ എന്ന് അനൗദ്യോഗിക കണക്ക്). ഒറീസ സംസ്ഥാനത്തെ ജനസംഖ്യയിൽ പകുതിയിലേറെ ആൾക്കാരെ ചുഴലിക്കൊടുങ്കാറ്റ് ബാധിച്ചു.

കൊടുങ്കാറ്റ് വീശിയപ്പോൾ തന്നെ ഒറീസായുടെ തീരപ്രദേശങ്ങളായ പാരദീപും കേന്ദ്രപ്പാറയും പൂർണ്ണമായി നാമാവശേഷമായി. പല ഗ്രാമങ്ങളും സംസ്ഥാന ഭൂപടത്തിൽനിന്നും അപ്രത്യക്ഷമായി.

വാർത്താവിനിമയബന്ധങ്ങൾ സകലതും തകർന്നു. ബട്റാക്കിലെ റെയിൽപ്പാളങ്ങൾ തുടച്ചുനീക്കപ്പെട്ടതിനാൽ പശ്ചിമബംഗാളുമായുള്ള ബന്ധം തകർന്നു.

250 കി.മീ. വേഗത്തിൽ 36 മണിക്കൂർ വീശിയ ചുഴലിക്കൊടുങ്കാറ്റ് ഒറീസായിലെ തുറമുഖപട്ടണമായ പാരദ്വിപിനെ ഒരു പ്രേതനഗരമാക്കി മാറ്റി.

തന്റെ വീടിന്റെ മൂന്നാംനിലയിൽ കയറി രക്ഷപ്പെട്ട മുഹന്തി പറയുന്നു. 'അതൊരു മരണരാത്രിയായിരുന്നു. എല്ലായിടത്തും സഹായത്തിനുവേണ്ടി ആളുകൾ അലറിക്കരഞ്ഞു. ആരുമവരെ രക്ഷിക്കുവാൻ വന്നില്ല. ദൈവംപോലും.'

## അമേരിക്കൻ ഭദ്രാസന മർത്തമറിയം വനിതാസമാജം വാർഷിക സമ്മേളനം

മലങ്കര ഓർത്തഡോക്സ് സഭയുടെ അമേരിക്കൻ ഭദ്രാസന മർത്തമറിയം വനിതാസമാജത്തിന്റെ ഈ സഹസ്രാബ്ദത്തിലെ അവസാന വാർഷിക സമ്മേളനം 1999 ഒക്ടോബർ പതിനാറിന് ഭദ്രസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമനസ്സിലെ നേതൃത്വത്തിൽ വളരെ വിജയപ്രദമായി നടന്നു.

"Woman as a perfect partner in life" എന്നതായിരുന്നു വിഷയം. അഭിവന്ദ്യ ബർന്നബാസ് തിരുമനസ്സുകൊണ്ട് നടത്തിയ അദ്ധ്യക്ഷപ്രസംഗത്തെത്തുടർന്ന് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മീസ് തിരുമേനി, റവ. ഫാ. വർഗീസ് പ്ലാന്തോട്ടം, പ്രൊഫസർ വർഗീസ് പടിയറ എന്നിവർ വിജ്ഞാനപ്രദവും ആത്മീയപ്രചോദനവുമായ പ്രഭാഷണങ്ങൾ നടത്തി. കുടുംബജീവിതം കൂടുതൽ ഉണർവുള്ളതാക്കി ഭൂമിയിലെ പറുദീസാ ആക്കി മാറ്റുന്നതിൽ ഒരുത്തമ പങ്കാളി, ഒരുത്തമ മാതാവ് എന്നീ നിലകളിൽ ഒരു സ്ത്രീക്കുവേണ്ട സവിശേഷതകളെക്കുറിച്ച് വിവിധ വേദഭാഗങ്ങളെ ഉദ്ധരിച്ചുകൊണ്ട് ഇവർ പ്രസംഗിച്ചു.

അടുത്ത വർഷത്തെ സമാജം ഭാരവാഹികളായി സമാജം വൈസ് പ്രസിഡന്റ് ഫാദർ ജേക്കബ് ഫിലിപ്പിനോടുകൂടി ചേർന്നു പ്രവർത്തിക്കുന്നതിന് സരോജാ വർഗീസിനെ ജനറൽ സെക്രട്ടറിയായും സാറാമ്മ ജോർജ്ജിനെ ട്രഷറർ ആയും തെരഞ്ഞെടുത്തു.

## ഒന്നാം സ്ഥാനം

സൺഡേസ്കൂൾ സഹപാഠ്യമത്സരത്തിൽ (മലബാർ സോണൽ) ബൈബിൾ വാക്യത്തിൽ (ജൂണിയേഴ്സ്) ഒന്നാം സ്ഥാനം സോഫിയാ എം. തോമസ് കരസ്ഥമാക്കി. വടപുരം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സൺഡേസ്കൂൾ വിദ്യാർത്ഥിനിയും ഫാ. കെ. വൈ. തോമസിന്റെയും സൂസന്നാമ്മ തോമസിന്റെയും മകളുമാണ് സോഫിയ.

## മരുഭൂമിയിലെ നീരുറവ 25-ാം വയസ്സിലേക്ക്

1975 സെപ്തംബർ 12-ന് മാർ ഒസ്താത്തിയോസ് തിരുമേനിയാൽ സ്ഥാപിതമായ മരുഭൂമിയിലെ നീരുറവ (STOC) 25-ാം വർഷത്തിലേക്ക് കടന്നിരിക്കുന്നു. 1999 സെപ്തബർ മുതൽ 2000 സെപ്തംബർ വരെ സിൽവർ ജൂബിലി വർഷമായി വിപുലമായ പരിപാടികളോടെ ആഘോഷിക്കുവാൻ തീരുമാനിച്ചു.

Silver Jublilee Year Inaguration & STOC Day Sept. 17-ന് വൈസ് പ്രസിഡന്റ് രാജു ജോർജിന്റെ അദ്ധ്യക്ഷതയിൽ നടന്നു. ആദ്യ വികാരിയായിരുന്ന റ്റി.റ്റി. കോശി തിരുകൊളുത്തി ഉദ്ഘാടനം നിർവഹിക്കുകയും റ്റി.ജെ. ജോൺ സന്ദേശം നല്കുകയുമുണ്ടായി. തദവസരത്തിൽ കഴിഞ്ഞ 24 വർഷം തുടർച്ചയായി അംഗമായിരുന്ന കെ.പി. ജോസ്, കെ.പി. ഉലഹന്നാൻ എന്നിവർക്ക് ഉപഹാരം നല്കി ബഹുമാനിക്കുകയും മുൻകാല വൈസ് പ്രസിഡന്റ് ആയിരുന്ന റ്റി.ടി. കോശി, റ്റി.ജെ. ജോൺ, കെ. ബേബി, മോനി കല്ലുംപറമ്പിൽ, പി.കെ. ചാക്കോ എന്നിവർ ആശംസാപ്രസംഗവും നടത്തുകയുണ്ടായി. STOC Members-ന്റെ വിവിധ കലാപരിപാടികൾ പരുപാടിക്ക് കൊഴുപ്പേകി. സണ്ണി ഫിലിപ്പ് സ്വാഗതവും വർഗീസ് തോമസ് നന്ദിയും രേഖപ്പെടുത്തുകയുണ്ടായി.

## അദ്ധ്യാപകഅവാർഡ്



തേക്കുതോട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ട്രസ്റ്റിയും തണ്ണിത്തോട് ഡിസ്ട്രിക്ട് പ്രാർത്ഥനായോഗം സെക്രട്ടറിയായും പ്രവർത്തിക്കുന്ന ശ്രീ സാമുവേൽ കുളത്തുങ്കലിന് (ഗവ. എച്ച്.എസ്. തേക്കുതോട്) സംസ്ഥാന അദ്ധ്യാപക അവാർഡു ലഭിച്ചു.

## ദേവാലയകൂദാശ

**കേളകം:** പുതുക്കിപ്പണിത സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ നവംബർ 20, 21 തീയതികളിൽ നടന്നു. പ. കാതോലിക്കാ ബാവാ കൂദാശ കർമ്മങ്ങൾക്കു നേതൃത്വം നല്കി.

കൂദാശയോടനുബന്ധിച്ച് ഇടവക വികാരി ഫാദർ പി.വി. സ്റ്റീഫൻ കളിയക്കലിന്റെ പൗരോഹിത്യ രജതജൂബിലിയാഘോഷവും നടന്നു.

## മലങ്കരസഭ വാർത്തകൾ

## മാർ തേവോദോസിയോസിന്റെ ജന്മദിനാഘോഷം കൽക്കത്തയിൽ

മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ മെത്രാപ്പോലീത്തന്മാരിൽ ഒരാളായ മാർ തേവോദോസിയോസിന്റെ 76-ാം ജന്മദിനം Calcutta St. Thomas Cathedral -ൽ സമുചിതമായി ആഘോഷിച്ചു. വികാരി ഫാ. പി.റ്റി. തോമസ്, സഭാ മാനേജിംഗ് കമ്മറ്റിമെമ്പർ ശ്രീ. എം. വി. വർഗീസ് എന്നിവർ ഭദ്രാസനത്തിന്റെ വളർച്ചയ്ക്കും മിഷൻ പ്രവർത്തനരംഗത്തും മെത്രാപ്പോലീത്ത നല്കിയ മഹത്തായ സേവനങ്ങളെ പ്രകീർത്തിച്ച് പ്രസംഗിച്ചു. ശ്രീ.



പി.എൻ. നൈനാൻ ബൊക്കെ നല്കി സ്വീകരിച്ചു.

കത്തീഡ്രൽ ഇടവകയുടെ ജീവകാരുണ്യപ്രവർത്തനങ്ങളുടെ ഭാഗമായി നഗരപ്രാന്തത്തിലെ ഒരു ഗ്രാമമായ 'ബന്നാ ഗ്രാമിൽ' (Brugm) ഒരു ബാലവാടി (St. Gregorios Balav- adi) മെത്രാപ്പോലീത്താ ഉദ്ഘാടനംചെയ്തു. ഇടവകാംഗങ്ങളായ ഒരു സംഘം ആളുകളോടൊത്ത് ഗ്രാമത്തിലെത്തിയ മെത്രാപ്പോലീത്തായ്ക്ക് ഗ്രാമവാസികൾ ഊഷ്മളമായ വരവേല്പ് നല്കി. ഗ്രാമപ്രധാൻ ശ്രീ രത്തൻ ബർമ്മൻ ക്രിസ്ത്യൻ മിഷനുകൾ സാധുക്കൾക്ക് നല്കുന്ന സേവനങ്ങളെ പ്രകീർത്തിച്ച് പ്രസംഗിച്ചു. അശരണരായ നൂറോളം (100) വൃദ്ധജനങ്ങൾക്ക് കോടി വസ്ത്രങ്ങൾ വിതരണം ചെയ്തു. അനേകം വർഷങ്ങളായി കത്തീഡ്രൽ നടത്തുന്നയുടെ ഒരു യൂണിറ്റ് ഗ്രാമത്തിൽ പ്രവർത്തിയ്ക്കുന്നതിനുള്ള ക്രമീകരണങ്ങളും അവിടെ ചെയ്തിട്ടുണ്ട്.

## അഞ്ചൽ കൺവൻഷൻ

തിരുവനന്തപുരം ഭദ്രാസനത്തിന്റെ കിഴക്കൻ മേഖലയിലെ ഇടവകകളുടെ സംയുക്താഭിമുഖ്യത്തിൽ 1994-ൽ ആരംഭിച്ച അഞ്ചൽ കൺവൻഷൻ ഡിസംബർ 26-മുതൽ 31 വരെ തീയതികളിൽ അഞ്ചൽ ഈസ്റ്റ് ഗവ. ഹൈസ്കൂൾ ഗ്രൗണ്ടിൽ (മാർ ദീയസ്കോറോസ് നഗർ) വച്ച് ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമനസ്സുകൊണ്ടാണ് ഇതിന്റെ സ്ഥാപകപ്രസിഡന്റ്. തിരുമേനിയുടെ അനുസ്മരണാർത്ഥം 2000-ാം ആണ്ടിലെ കലണ്ടറോടുകൂടിയ ഒരു ബഹുവർണ്ണഛായാചിത്രം കൺവൻഷൻ കമ്മറ്റി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഈ വർഷത്തെ കൺവൻഷന്റെ നടത്തിപ്പിനുവേണ്ടി അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമനസ്സുകൊണ്ട് പ്രസിഡന്റും, വെരി. റവ. എം. അലക്സാണ്ടർ വൈദ്യൻ കോറെപ്പിസ്കോപ്പാ വൈസ് പ്രസിഡന്റും, റവ. ഫാ.എം.കെ. യോഹന്നാൻ ജനറൽ കൺവീനറും, ശ്രീ സാമുവൽ തോമസ് ജോയിന്റ് കൺവീനറും, ശ്രീ ഉമ്മൻ മുളവന ട്രഷററും, റവ. ഫാ. സി. ഗീവർഗീസ് (ഫിനാൻസ്), റവ. ഫാ. മാത്യു എബ്രഹാം, റവ. ഫാ. സ്പെൻസർ കോശി (പബ്ലിസിറ്റി), റവ. ഫാ. എം.സി. തോമസ് (പ്രോഗ്രാം), റവ. ഫാ. അനിൽ ജോൺ (ലൈറ്റ് & സൗണ്ട്), റവ. ഫാ. കെ.വൈ. ഫിലിപ്പോസ് (സ്റ്റേജ്), റവ. ഫാ. ഡി. ജേക്കബ് (റിസപ്ഷൻ), റവ. ഫാ. ഫിലിപ്പ് മാത്യു (ഗായകസംഘം) എന്നിവർ ചെയർമാൻമാരായുള്ള വിവിധ കമ്മറ്റികൾ പ്രവർത്തിച്ചുവരുന്നു.



പരുമല കൊച്ചുതിരുമേനിയുടെ 97-ാം മതു ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചുള്ള
തീർത്ഥാടന വാരം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു.
പരുമല സെമിനാരി കൗൺസിലംഗം ജേക്കബ് തോമസ് അരികുപുറം, സഭാ ട്രസ്റ്റി
പി.സി. എബ്രഹാം പടിഞ്ഞാറേക്കര, നിയുക്ത കാതോലിക്കാ ബാവാ, പരുമല

## ഒറീസ്സാ ദുരിതാശ്വാസം: മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു കോടിയുടെ പ്രോജക്ട്

ചുഴലിക്കാറ്റിൽ തകർന്നടിഞ്ഞ ഒറീസയിലെ ഗ്രാമങ്ങളെ പുനരുദ്ധരിക്കുവാൻ മലങ്കര ഓർത്തഡോക്സ് സഭ ഒരു കോടി രൂപായുടെ പദ്ധതികൾ ആവിഷ്ക്കരിച്ചിരിക്കുന്നു. പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്ററിൽ ചേർന്ന മലങ്കര ഓർത്തഡോക്സ് സഭാമിഷൻ സൊസൈറ്റിയാണ് പദ്ധതികൾക്ക് രൂപം നല്കിയത്. രണ്ട് ഗ്രാമങ്ങളിൽ 150 ഭവനങ്ങൾ നിർമ്മിക്കാനായി 60 ലക്ഷവും, കുട്ടികളുടെ പുനരധിവാസത്തിനായി 20 ലക്ഷവും അടിയന്തിരമായി ഭക്ഷണം, മരുന്ന്, വസ്ത്രം ഇവ വിതരണം ചെയ്യുന്നതിനായി 20 ലക്ഷം രൂപയും ചെലവഴിക്കുന്നതാണ്. ഈ പ്രോജക്ടിലേക്ക് 3 ലക്ഷം രൂപ പ. കാതോലിക്കാ ബാവ മിഷൻ ബോർഡ് പ്രസിഡന്റ് ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായെ ഏല്പിച്ചു. വെരി. റവ. കെ. ഐ. ഫിലിപ്പ് റമ്പാൻ ഡയറക്ടറായും റവ. ഫാദർ ജി. ജോൺ സെക്രട്ടറിയായും ശ്രീ പി.സി. കുര്യൻ ട്രഷററായും ഡോ. യൂഹാനോൻ റമ്പാൻ കോ-ഓർഡിനേറ്ററായും 25 അംഗ കമ്മിറ്റിയെ തിരഞ്ഞെടുത്തു.

സംഭാവനകൾ ട്രഷറാൽ, ഓറീസ്സാ സൈക്ലോൺ റിലീഫ് പ്രൊജക്ട്, സെന്റ് പോൾസ് മിഷൻ സെന്റർ, മാവേലിക്കര -3 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

### ഏജന്റുമാരുടെ ശ്രദ്ധയ്ക്ക്

1. മലങ്കരസഭ പഞ്ചാംഗം കോപ്പികൾ വേണ്ടുന്നതിന്റെ എണ്ണം ഡിസംബർ 15-ന് മുമ്പ് അറിയിക്കണം.
2. ഈ ലക്കം മാസികയുടെ ഒറ്റപ്രതി വില: 6 രൂപയാണ്.
3. ജനുവരി 2000 വാർഷികപ്പതിപ്പിലേക്കുള്ള ലേഖനങ്ങളും പരസ്യങ്ങളും ഡിസംബർ 20-നകം ഓഫീസിൽ എത്തിച്ചിരിക്കണം.

Licence No. 475, 11th April 1946. Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

# പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ

## 24-ാം ഓർമ്മപ്പെരുന്നാൾ

8-12-1999



പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

*Inserted by*

MRS. GRACY MATHEW, NEW JERSY, USA

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.

Price Rs. 6.00